# THE CHURCH WEEKLY

വാല്യം 17 | 1963 നവംബർ 10 | ലക്കം 44




ഡോ. ജെയിംസ് റീഡ്

## THOUGHT FOR THE WEEK

Of a character in a recent novel I read: "His inner wasteland made a desolation all around him". How well that describes the havoc some people create because they themselves are frustrated and unhappy!

—Peter Parson.

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

നവംബർ 10 ഹൂദൊസ് ഈത്തോ
13 സ്വർണ്ണനാവുള്ള മാർ ഈവാനിയോസ്
14 മാർ ഫീലിപ്പോസ് ശ്ലീഹ
17 സ്കറിയായോടുള്ള അറിയിപ്പ്
21 ദൈവമാതാവിന്റെ ദേവാലയപ്രവേശനം
24 ദൈവമാതാവിനോടുള്ള വചനിപ്പ്.

# ഡോ. ജെയിംസ് റീഡ്

കഴിഞ്ഞ ജൂലൈ മാസത്തിൽ ഡോ. ജെയിംസ് റീഡ് 86–ാമത്തെ വയസ്സിൽ ദിവംഗതനായി. എല്ലാ ആഴ്ചയിലും "ബ്രിട്ടീഷ് വീക്‌ലി" എന്ന പ്രസിദ്ധ സഭാവാരികയിൽ അദ്ദേഹം പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനങ്ങളിലെ ആദ്ധ്യാത്മികചൈതന്യം ആരെയും വശീകരിക്കത്തക്ക ഒന്നായിരുന്നു. ഗാന്ധിജി ജീവിച്ചിരുന്ന കാലത്തു് "യംഗ് ഇൻഡ്യ" എന്ന വാരികയിലും, പിന്നീടു ഹരിജനിലും പേരുവച്ചു് ഗാന്ധിജി പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്ന ലേഖനങ്ങൾ വായിക്കുവാൻ ആ പത്രങ്ങൾ വളരെപ്പേർ വരുത്തിക്കൊണ്ടിരുന്നു. അതുപോലെ ആയിരുന്നു ബ്രിട്ടീഷ് വീക്‌ലിയിലെ ഏററവും മെച്ചമായ ജെയിംസ് റീഡിന്റെ ലേഖനം വായിക്കുവാൻ വായനക്കാർ ആകർഷിക്കപ്പെട്ടിരുന്നതു്. ഒരാഴ്ചയും മുടങ്ങാതെ അനേകവർഷങ്ങളിൽ പ്രസ്തുതലേഖനങ്ങൾ പ്രസ്തുത വാരികയിൽ വന്നുകൊണ്ടിരുന്നു. ആ ലേഖനങ്ങളുടെ വൈശിഷ്ട്യം ചർച്ച് വീക്‌ലി വായനക്കാർക്കും ആസ്വദിക്കത്തക്കവണ്ണം ഞങ്ങൾ പലപ്പോഴും അദ്ദേഹത്തിന്റെ ലേഖനങ്ങൾ ഉദ്ധരിക്കുമായിരുന്നു

ഡോക്ടർ റീഡ് അദ്ദേഹത്തിന്റെ 86–ാമത്തെ ജന്മദിനത്തിലാണു് നിര്യാതനായതു്. ഡോക്ടർ റീഡിനെപ്പററി സ്മരിക്കുമ്പോൾ കൃതജ്ഞത നിറഞ്ഞ ഒരു ഹൃദയമാണു് പലക്കും ഉണ്ടാകുക. അദ്ദേഹത്തിന്റെ പ്രസംഗങ്ങളും ലേഖനങ്ങളും പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിനാൽ അവ വാങ്ങി വായിക്കുന്നതിനു സൗകര്യമുണ്ടു്. പ്രചുരപ്രചാരത്തിലിരിക്കുന്ന പുസ്തകങ്ങളാണു് അദ്ദേഹത്തിന്റേതു്. അത്യഗാധമായ ആത്മീയാനുഭവങ്ങൾ ഉണ്ടായിരുന്ന അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ കേൾക്കുകയും ലേഖനങ്ങൾ വായിക്കുകയും ചെയ്തിട്ടുള്ളവർ അവയുടെ പ്രയോജനത്തിനു സാക്ഷ്യം വഹിക്കും.

മാധുര്യമുള്ള സാഹിത്യശൈലിയെയും, പ്രായോഗിക ജീവിതത്തിൽ വരുത്തിയിട്ടുള്ള ക്രൈസ്തവതത്വങ്ങളെയും വിശ്വാസത്തെയും പററി ലളിതസുന്ദരമായ പ്രതിപാദനരീതിയെയും കുറിച്ചു് ചിന്തിക്കുന്നവർ ഡോക്ടർ റീഡിനെ മറക്കുകയില്ല. ഒരിക്കൽ ഡോ. റീഡിനെ കാണാൻ വന്ന വളരെ ബുദ്ധിശാലിനിയായ ഒരു വനിതയെക്കുറിച്ചു് അദ്ദേഹം ഒരു സ്നേഹിതനോടു പറയുകയുണ്ടായി, ആ വനിതയ്ക്കു ദൈവത്തിൽ വിശ്വസിക്കാൻ പ്രയാസമുണ്ടെന്നു അദ്ദേഹത്തോടു പറഞ്ഞു. ഏതാനും സമയം അദ്ദേഹവുമായി സംഭാഷണം നടത്തിയശേഷം അവർ അദ്ദേഹത്തോടു യാത്ര ചോദിച്ചയവസരത്തിൽ പറഞ്ഞതിങ്ങനെയാണു്.

"ഞാൻ ദൈവത്തിൽ ഇനിയും വിശ്വസിക്കുന്നുണ്ടെന്നു പറയാറായിട്ടില്ല. എങ്കിലും ഒരു കാര്യം എനിക്കു് ഉറപ്പിച്ചു പറയാം. അങ്ങു പറഞ്ഞതെല്ലാം ഞാൻ വിശ്വസിക്കുന്നു." ഡോ. ജെയിംസിനെ കണ്ടവർക്കും കേട്ടവർക്കും അദ്ദേഹത്തിന്റെ ആത്മാർത്ഥത, സത്യം, വിനയം മററുള്ളവരുടെ വൈഷമ്യങ്ങൾ മനസ്സിലാക്കാനുള്ള കഴിവു മുതലായവയെപ്പററി അഗാധമായ മതിപ്പു തോന്നിയിട്ടുണ്ടു്. അനേകവർഷങ്ങളായി അന്ധനായി കഴിയുകയായിരുന്നു അദ്ദേഹം. എങ്കിലും പരലോകപ്രാപ്തനാകുന്നതുവരെ ബുദ്ധിക്കൂർമ്മതയ്ക്കും അന്യാദൃശമായ പ്രതിപാദനവൈഭവത്തിനും യാതൊരു മാന്ദ്യവും തട്ടിയിരുന്നില്ല. അദ്ദേഹത്തിന്റെ തലമുറയിൽ അദ്ദേഹത്തേക്കാൾ വശീകരണശക്തിയുള്ള മതപ്രാസംഗികർ ദുർലഭമായിരുന്നുവെന്നു പറയാം. അദ്ദേഹത്തിന്റെ പ്രസംഗമുണ്ടെന്നുകേട്ടാൽ സഭാഭേദമെന്യേ പുരോഹിതന്മാരും അയ്മേനികളും പ്രസംഗം കേൾക്കാൻ തടിച്ചുകൂടുമായിരുന്നു. അദ്ദേഹത്തിന്റെ ഏതെങ്കിലും പുസ്തകങ്ങൾ വായിച്ചിട്ടുള്ളവർ മററു പുസ്തകങ്ങൾ വായിക്കുവാൻ കൊതിക്കും. "The Victory of God" "Springs of life" മുതലായ പുസ്തകങ്ങൾ അനേകായിരം വായനക്കാരുടെ ജീവിതത്തിൽ പ്രചോദനകരമായി വർത്തിച്ചിട്ടുണ്ടു്. അമാനുഷമെന്നുതന്നെ പറയേണ്ട ഒരു പ്രേഷിതചൈതന്യം അദ്ദേഹത്തിന്റെ പത്രപ്രവർത്തനത്തിലുണ്ടായിരുന്നു. മുപ്പത്തിയഞ്ചു വർഷത്തിലധികം ആഴ്ചതോറും എഴുതിക്കൊണ്ടിരുന്ന ലേഖനങ്ങൾക്കെല്ലാം അന്യാദൃശമായ പുതുമയും മാധുര്യവും വിതറാൻ കഴിഞ്ഞിരുന്നതു് അത്ഭുതകരമായ ഒരു സിദ്ധിവിശേഷമെന്നുതന്നെ സമ്മതിക്കണമല്ലോ.

അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ മാത്രമല്ല, പള്ളിയിൽ അദ്ദേഹം നടത്തിയിട്ടുള്ള പ്രാർത്ഥനകളിലും സംബന്ധിക്കുവാൻ വളരെപ്പേർ താല്പര്യപ്പെട്ടിരുന്നു. പുണ്യമതി

# സമാധാനമുണ്ടാക്കൽ; ലോകത്തിലേക്കും വിഷമമേറിയ ഒരു യത്നം

സി. ഈ. ജി.

(സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ, അവർ ദൈവത്തിന്റെ പുത്രന്മാരെന്ന് വിളിക്കപ്പെടും, വി: മത്തായി 5:9)

സമാധാനം എന്ന പദത്തിനു മൂല ഭാഷയിലുള്ള അർത്ഥം എന്താണെന്ന് ആദ്യമായി നമുക്കു നോക്കാം. മനുഷ്യന്റെ അത്യുത്തമമായ നന്മയ്ക്കാവശ്യമായ എല്ലാം എന്നാണ് ആ ഭാഷയിൽ ഈ പദത്തിനുള്ള അർത്ഥം. അപ്പോൾ മനുഷ്യർക്ക് ഈ ലോകം അല്പമെങ്കിലും കൂടുതൽ വാസയോഗ്യമാക്കിത്തീർക്കുന്നവർ ഭാഗ്യവാന്മാരാണെന്ന അർത്ഥം ഈ വാചകത്തിനു സിദ്ധിക്കും. അമേരിക്കൻ ഐക്യനാടുകളിലെ പ്രസിഡണ്ടായിരുന്ന എബ്രഹാം ലിങ്കൺ ഒരവസരത്തിൽ, "ഞാൻ എപ്പോഴെങ്കിലും മരിക്കട്ടെ; എന്നാൽ ഒരു പൂവ് വളരുവാൻ സാദ്ധ്യതയുണ്ടായിരുന്ന ഏതൊരിടത്തും കളകൾ നീക്കി ഞാനതു നട്ടു എന്നു പറഞ്ഞു കേൾക്കുവാൻ ഞാനിഷ്ടപ്പെടുന്നു" എന്നു പറയുകയുണ്ടായി. അങ്ങനെ ഈ ലോകം അല്പമായിട്ടെങ്കിലും കൂടുതൽ വാസയോഗ്യമാക്കിയിട്ടുള്ളവരെക്കുറിച്ച് ഈ ഭാഗ്യാവസ്ഥ ഒരുതരത്തിൽ അർത്ഥവത്താകുന്നു.

## രണ്ടിനം ജോലി

കുറെക്കൂടെ വസ്തുനിഷ്ഠമായി പരിശോധിച്ചാൽ, മനുഷ്യനും മനുഷ്യനും തമ്മിൽ ശരിയായ സമാധാനം സ്ഥാപിക്കുന്നതിനു ശ്രമിക്കുന്നവരെ ഉദ്ദേശിച്ചാണ് കർത്താവ് സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ എന്നു കല്പിച്ചതെന്നുള്ളതിനു സംശയമില്ല. കലഹവും വഴക്കും വക്കാണവും ജന്മവാസനയായിട്ടുള്ള ചിലരുണ്ട്. അവർ എവിടെ ആയിരുന്നാലും അവിടം കോളിളക്കത്തിന്റെ കേന്ദ്രമായിരിക്കും. അവർ കലഹകാരികളാണ്. അവർ പിശാചിന്റെ ജോലിയാണ് ചെയ്യുന്നത്. നേരെമറിച്ചുള്ള ചില മനുഷ്യരുണ്ട്. അവരുടെ സാന്നിദ്ധ്യത്തിൽ കലഹം താനെ അന്തർദ്ധാനം ചെയ്യുന്നതായി തോന്നിപ്പോകും. അവർ പാലങ്ങൾ പണിയുകയും വിടവുകൾ നികത്തുകയും കയ്പുരസം മധുരരസമായി മാറുകയും ചെയ്യും. അവർ ദൈവത്തിന്റെ ജോലിയാണു ചെയ്യുന്നത്.

## അനുരഞ്ജനം

സഹജീവികളോട് അനുരഞ്ജനയിൽ കഴിയുന്നതിനുള്ള ചിലരുടെ അസാമാന്യ കഴിവുകൾ കാണുമ്പോൾ പ്രഥമവീക്ഷണത്തിൽ, ഇതര ഭാഗ്യാവസ്ഥകളെ അപേക്ഷിച്ചു താരതമ്യേന ക്ലേശംകൂടാതെ കരഗതമാക്കാവുന്ന ഭാഗ്യാവസ്ഥയാണതെന്ന് തോന്നിയേക്കാം. മറ്റുള്ളവരോടു രഞ്ജനയിൽ വർത്തിക്കുന്നതിനുള്ള കഴിവുകൾ കൊണ്ടുമാത്രം ഒരുവൻ സമാധാനം ഉണ്ടാക്കുന്നവനാണെന്ന് പരിഗണിക്കുക സാദ്ധ്യമല്ല. അനുരഞ്ജനദൗത്യത്തിൽ അതീവ വിജയിയെന്ന് ലോകസമ്മതി നേടിയ ദീനബന്ധു സി. എഫ്. ആൻഡ്റൂസ് എഴുതിയിരുന്നത് സമാധാനം ഉണ്ടാക്കുക, ലോകത്തിലേക്കും പ്രയാസമേറിയ ജോലികളിലൊന്നാണെന്നാണ്. അസമാധാനത്തിന്റെ യഥാർത്ഥ കാരണം കണ്ടുപിടിച്ച് അതിനൊരു പരിഹാരം ഉണ്ടാക്കാതെ നടപ്പിൽ വരുത്തുന്ന സമാധാനം ഉള്ളിലെ പഴുപ്പു മുഴുവൻ കളയാതെ കുത്തിക്കെട്ടുന്ന വ്രണം പോലിരിക്കും. ആ വ്രണം ഇന്നല്ലെങ്കിൽ നാളെ ഒരുപ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ പഴുത്തു പൊട്ടുകതന്നെ ചെയ്യും. സമാധാനസംസ്ഥാപനംപോലെ ഇത്ര ക്ലേശനിർഭരമായ മറ്റൊരു ജോലിയില്ല. സമാധാനം കാംക്ഷിക്കുകയും അതിനായി അനവരതം ശ്രമിക്കുകയും ചെയ്യുന്നവർക്ക് വലിയ കഷ്ടത അവിഭാജ്യമായ ഒരനുഭവമായിരിക്കുകയും ചെയ്യും. ശത്രുതയും ഭിന്നതയും ഉണ്ടായതിനുള്ള കാരണം കണ്ടുപിടിക്കണം; അതു് സമാധാനസംസ്ഥാപനാർത്ഥം ശ്രമിക്കുന്നവർക്ക് ഭാരമായിത്തീരണം; മാത്രമല്ല ഇരുപക്ഷത്തോടും പരിപൂർണ്ണ നിഷ്പക്ഷത പാലിക്കുവാൻ ശ്രമിക്കുകയുംവേണം. അതിനുള്ള ശ്രമം ഒരുവനെ പക്ഷപാതി എന്ന ഒരു ഭാഗമോ ചിലപ്പോൾ ഇരുഭാഗവുമോ മുദ്ര അടിക്കുന്നതിന് ഇടയാക്കിയേക്കാം. ആ ആരോപണം ക്ഷമാപൂർവം സഹിക്കുകയും വേണം. സർവോപരി സമാധാനസംസ്ഥാപനത്തിനാവശ്യമായ രണ്ടു പ്രധാന ഘടകങ്ങൾ സ്നേഹവും മുട്ടിപ്പായ പ്രാർത്ഥനയുമാണെന്നു മനസ്സിലാക്കി അവ ആയുധമാക്കിക്കൊള്ളുകയുംവേണം.

## സമാധാനപ്രഭു

സമാധാനപ്രഭു എന്ന പേരിനർഹനായ നമ്മുടെ നാഥൻ വ്യക്തിയും വ്യക്തിയും തമ്മിൽ, വർഗ്ഗവും വർഗ്ഗവും തമ്മിൽ, ജാതിയും ജാതിയും തമ്മിൽ, മനുഷ്യനും ദൈവവും തമ്മിൽ ഉള്ള ശത്രുത്വത്തിന്റെ വാതിൽ ഇടിച്ചു സമാധാനം സംസ്ഥാപിക്കുന്നതിന് എന്തു വില കൊടുത്തു എന്ന് ഓർത്താലും. ദൈവവുമായി അനുരഞ്ജനയിലെത്തുകയാണു സമാധാനസംസ്ഥാപനത്തിനാവശ്യമായ പ്രഥമപടി. സത്യം ബലികഴിച്ചിട്ട് യഥാർത്ഥ സമാധാനം സ്ഥാപിക്കുക സാദ്ധ്യമല്ല.

സഭയിലും ഇടവകകളിലും കുടുംബങ്ങളിലും വ്യക്തികൾ തമ്മിലും ഉണ്ടാകാറുള്ള ഭിന്നത നമ്മുടെ നാഥനെ എ...

ചർച്ച്‌വീക...

---

കൾക്കു മാത്രം പ്രാർത്ഥിക്കാൻ കഴിയുന്ന പ്രാർത്ഥനകളാണ് അദ്ദേഹത്തിന്റെ ഹൃദയത്തിന്റെ ആഴത്തിൽ നിന്നുയർന്നതു്. പള്ളിയിൽ കൂടിയിരുന്നവർക്കെല്ലാം സ്വന്തം പ്രശ്നങ്ങൾക്കു പരിഹാരമാർഗ്ഗവും ആശ്വാസവും ലഭിക്കുന്ന പ്രാർത്ഥനകളായിരുന്നു അവ.

അദ്ദേഹം സ്നേഹിതന്മാരെ അനുസ്മരിപ്പിക്കുന്ന ഒരു പരമാർത്ഥമുണ്ടായിരുന്നു "The mark of a Christian is that he cared"–മറ്റുള്ളവരെക്കുറിച്ചു താല്പര്യവും ചിന്തയുമുള്ളതാണ് ഒരു ക്രിസ്ത്യാനിയുടെ ലക്ഷണം. ഡോ. റീഡ് മറ്റുള്ളവരെക്കുറിച്ച് ചിന്തിച്ചു. അവരിൽ താല്പര്യപ്പെട്ടു. അവർക്കു വേണ്ടി പ്രാർത്ഥിച്ചു.

ഡോ. റീഡിന്റെ ചരമത്തെക്കുറിച്ചുള്ള വാർത്ത വളരെ താമസിച്ചു മാത്രമേ ഞങ്ങൾക്കറിയാൻ സാധിച്ചുള്ളു. അദ്ദേഹത്തിന്റെ അതിമഹത്തായ ജീവിതത്തെക്കുറിച്ചും, പ്രവർത്തനങ്ങളെക്കുറിച്ചും കൃതജ്ഞതാനിർഭരമായ ഹൃദയത്തോടുകൂടി ഞങ്ങൾ അനുസ്മരിക്കുന്നു. താമസിച്ചാണെങ്കിലും ചർച്ച്‌വീക്ക്‌ലിയുടെ മുഖലേഖനപംക്തികളിൽ അദ്ദേഹത്തിന് ആദരാഞ്ജലികൾ സമർപ്പിക്കാതിരിക്കുന്നതു ഒരു കൃത്യവിലോപമായി ഞങ്ങൾക്കു തോന്നി. മാഹാത്മ്യമുള്ള ഒരു ജീവിതം ദൈവത്തിന്റെ ഏറ്റവും കലാസുന്ദരമായ സൃഷ്ടിയാണെന്ന് ഒരു മഹാൻ പറഞ്ഞിട്ടുണ്ട്. ഡോക്ടർ ജെയിംസ് റീഡിന്റെ ജീവിതമാതൃകയിൽനിന്നും മഹത്തരമായ ഗ്രന്ഥങ്ങളിൽനിന്നും ലഭിക്കുന്ന അനർഘമായ പ്രചോദനങ്ങൾക്കുവേണ്ടി ദൈവത്തെ മഹത്വപ്പെടുത്തിക്കൊണ്ട് അദ്ദേഹത്തിന്റെ പാവനസ്മരണയ്ക്കു ഞങ്ങൾ ആദരാഞ്ജലികൾ സമർപ്പിക്കുന്നു.

...വദന ഉണ്ടാക്കുന്നുണ്ടെന്നു നാം മനസ്സിലാക്കുന്ന ...ഒരു ബോധോദയംതന്നെ സമാധാന സംസ്ഥാപ... പ്രവർത്തിക്കുന്നതിനും അതിനാവശ്യമായ ത്യാഗ... സഹിക്കുന്നതിനും മതിയായ ഉത്തേജനം നൽകുന്നതാ...ഒം.

## ക്രിസ്തുസാദൃശ്യം

നമ്മുടെ കർത്താവുമായി ഐക്യത്തിൽ വരുന്നതിനു സ...ായിക്കുന്ന ഏററവും വലിയ ഉപാധിയാണ് വി. കുർബാനാനുഭവം. ആ അനുഭവം സഹജീവികളുമായി സമാധാനം വരുത്തുന്നതിനുള്ള ഏററവും വലിയ ആഹ്വാനമാണെന്നും നാം വിസ്മരിച്ചു പോകരുത്. ക്രൈസ്തവർ സമാധാന പ്രഭുവിൻെറ അനുയായികളാകുന്നു. ആ നിലയിൽ സഭയിലും സമൂഹങ്ങളിലും കുടുംബങ്ങളിലും ഒക്കെ ഉണ്ടാകാറുള്ള ഭിന്നത പരിഹരിച്ച് അനുരഞ്ജനം സാദ്ധ്യമാക്കിത്തീർക്കുവാൻ നാം ഓരോരുത്തരും കഴിവനുസരിച്ച് പ്രവർത്തിക്കേണ്ടതുണ്ട്; അല്ലമെങ്കിലും പ്രവർത്തിക്കുവാൻ കഴിയുകയും ചെയ്യും. സമാധാന സംസ്ഥാപനാർത്ഥം പ്രാർത്ഥനയിലും പ്രവൃത്തിയിലും രഹസ്യജീവിതത്തിലും പരസ്യജീവിതത്തിലും നമ്മുടെ പരമാവധി ശ്രമം നാം നടത്താറുണ്ടോ? അങ്ങനെയെങ്കിൽ നമ്മുടെ ഭാഗ്യാവസ്ഥ ഏററവും മഹനീയമാകുന്നു. ഒരു യഥാർത്ഥ സമാധാന സംസ്ഥാപകനാകുന്നതിന്, ഇതുവരെ നാം ചിന്തിച്ച ഭാഗ്യാവസ്ഥകളിലെ എല്ലാ വിശിഷ്ട സ്വഭാവങ്ങളുമുള്ളവരായി നാം തീരണം. അതിൻെറ അർത്ഥം നാം ക്രിസ്തുതുല്യരാകുകയെന്നാണ്. അപ്പോൾ നാം ദൈവത്തിൻെറ പുത്രന്മാരായി പരിഗണിക്കപ്പെടും... സന്ദേഹമില്ലാത്ത കാര്യമല്ലേ?

## സമാധാനമുണ്ടാക്കുക

സമാധാന കാംക്ഷികൾക്കല്ല; സമാധാനസംസ്ഥാപകർക്കാണ് ഭാഗ്യാവസ്ഥ വാഗ്ദത്തം ചെയ്യപ്പെട്ടിരിക്കുന്നതെന്ന വസ്തുതയും നമ്മുടെ ശ്രദ്ധയിൽ പെടേണ്ടിയിരിക്കുന്നു. സമാധാനം ഇല്ലാതിരിക്കെ "സമാധാനം, സമാധാനം" എന്നു വിളിച്ചു പറയുന്ന പ്രവാചകന്മാരേയും പുരോഹിതന്മാരേയും യരമ്യാപ്രവാചകൻ നിശിതമായി വിമർശിക്കുന്നുണ്ട്. അതുപോലെ സമാധാനത്തെ പ്രതി സുധീരനടപടികൾ സ്വീകരിക്കുവാൻ സന്തോഷിക്കുന്നവർ ഭാവിയിലേക്ക് അപകടം മുതൽ കൂട്ടുകയാണു ചെയ്യുന്നത്. ഉത്തരവാദിത്വങ്ങൾ ഒഴിഞ്ഞുമാറുന്നതുകൊണ്ടോ യാഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കാതിരിക്കുന്നതുകൊണ്ടോ സമാധാനം ലഭ്യമാകയില്ല. അതിനു സാഹചര്യങ്ങളെ ആലോചനാപൂർവം നേരിടുകയും അപകടസന്ധിയെ വിജയിക്കുവാൻ പരിശ്രമിക്കുകയുമാണാവശ്യം. ഈ ഭാഗ്യാവസ്ഥ ആവശ്യപ്പെടുന്നതു് സമാധാനത്തെ പ്രതി, ഭവിഷ്യത്തുകളെ ഭയന്നു് നിഷ്ക്രിയനായിരിക്കുവാനല്ല; ഉഗ്രമായ യാതനകൾക്കിടയിൽപോലും സാഹചര്യത്തെ നേരിട്ടു സമാധാനം ഉണ്ടാക്കുവാനാണ്.

"മനുഷ്യർ തമ്മിൽ ശരിയായ ബന്ധനിലവാരം സൃഷ്ടിക്കുന്നവർ ഭാഗ്യവാന്മാർ; അവർ ദൈവത്തിൻെറ പുത്രന്മാരെന്നു വിളിക്കപ്പെടും."

---

ഡോക്ടറുടെ കുറിപ്പുകൾ

# അഞ്ചാംപനി

ഡോ: (ശ്രീമതി) ഇസഡ്. എ. തത്തോച്ചെങ്കൊ

വളരെ വ്യാപകമായ ഒരു പകർച്ചവ്യാധിയാണ് അഞ്ചാംപനി. ഒരു പ്രത്യേകതരം വൈറസ് ആണ് ഈ രോഗത്തിനു കാരണം. അഞ്ചാംപനി പിടിപെട്ടിട്ടുള്ളവർ ചുമയ്ക്കുകയോ തുമ്മുകയോ ചെയ്യുമ്പോൾ കഫത്തിൻെറയും കണ്ണീരിൻെറയും ഉമിനീരിൻെറയുംകൂടെ ധാരാളം വൈറസുകളെയും വിസർജ്ജിക്കുന്നു. അങ്ങനെ വായുവിൽ വ്യാപിക്കുന്ന ഈ രോഗാണുക്കൾ ആരോഗ്യത്തോടെ കഴിയുന്ന കുട്ടികളുടെ ശ്വാസനാളങ്ങളിലും പ്രവേശിക്കും. ഈ രോഗാണുക്കൾ ശരീരത്തിൽ പ്രവേശിച്ചതിനുശേഷം 9—10 ദിവസങ്ങൾക്കുള്ളിൽ രോഗലക്ഷണങ്ങൾ കണ്ടുതുടങ്ങും. ചിലപ്പോൾ ഇതു് 17—20 ദിവസമായി നീളുകയും ചെയ്തേക്കാം. രോഗബാധ തുടങ്ങുമ്പോൾതന്നെ കുട്ടിയുടെ പ്രസരിപ്പു് നഷ്ടപ്പെടുകയും ശരീരത്തിൻെറ ചൂടു് കൂടുകയും ചുമയും ജലദോഷവും തുമ്മലും അനുഭവപ്പെടുകയും ചെയ്യുന്നു. കണ്ണു ചുവക്കുക, വെളിച്ചം കാരണം കണ്ണു തുറക്കാൻ സാദ്ധ്യമാകാതാവുക തുടങ്ങിയതും ഈ രോഗലക്ഷണങ്ങളാണ്. ഈ രോഗലക്ഷണങ്ങളെല്ലാം ക്രമേണ വർദ്ധിച്ചുകൊണ്ടിരിക്കും. രോഗം തുടങ്ങിയതിൻെറ രണ്ടാമത്തെയോ മൂന്നാമത്തെയോ ദിവസം കവിളിന്നകത്തെ പാടയിൽ വെളുത്ത പാടുകൾ കണ്ടുതുടങ്ങും. തുടർന്നുള്ള ദിവസങ്ങളിൽ ചുവപ്പു പാടുകൾ ശരീരമാസകലം വരും. ഈ ചുവപ്പുപാടുകൾ വന്നുകഴിഞ്ഞു 3‑5 ദിവസത്തിനുശേഷം രോഗിയുടെ പനി കുറയുകയും ചുവന്ന തടിപ്പ് താഴുകയും ചെയ്യും. കണ്ണിൻെറ വീക്കവും മാറും.

### അപകടകരം

എന്നാൽ അഞ്ചാംപനി എല്ലായ്പോഴും ഇത്തരത്തിൽ ആയിക്കൊള്ളണമെന്നില്ല. അഞ്ചാംപനി അപകടംപിടിച്ച ഒരു രോഗമാണ്, പ്രത്യേകിച്ചും കൊച്ചു കുഞ്ഞുങ്ങൾക്ക്. പലപ്പോഴും ഈ രോഗം ബ്രോങ്കൈററിസ്, ന്യൂമോണിയ, ഡയേറിയ തുടങ്ങിയ അസുഖങ്ങളായി മാറാനുമിടയുണ്ട്. ഈ ന്യൂമോണിയ വളരെ പ്രയാസപ്പെട്ടാൽ മാത്രമേ ചികിത്സിച്ച് സുഖപ്പെടുത്താൻ കഴിയു. ഇതു് ഏററവും കടുത്ത തരത്തിലുള്ളതാണെങ്കിൽ പലപ്പോഴും മരണകാരണമാവുകയും ചെയ്തേക്കാം.

ബലം കുറഞ്ഞവരും ഗ്രഹണി പിടിച്ചവരും അതിവളർച്ചയുള്ളവരുമായ കുട്ടികളെ സംബന്ധിച്ചിടത്തോളം അഞ്ചാംപനി അപകടകരമാണ്. ക്ഷയം ബാധിച്ച കുട്ടികൾക്ക് അഞ്ചാംപനി പിടിപെട്ടാൽ ക്ഷയം വർദ്ധിക്കാനിടയുണ്ട്. കുട്ടിയുടെ ശരീരശേഷി വളരെ കുറയുകയും, അങ്ങനെ ഗുരുതരമായ മററു രോഗങ്ങൾക്കുകൂടി വഴിവയ്ക്കുകയും ചെയ്യുമെന്നതാണ് അഞ്ചാംപനിയുടെ മറെറാരു അപകടം.

### ശുദ്ധവായു

രോഗലക്ഷണം കണ്ടുതുടങ്ങുമ്പോൾതന്നെ കുട്ടിയെ പിടിച്ചു കിടത്തണം. വെളിച്ചം കണ്ണിലടിക്കാത്ത തരത്തിൽ കിടക്ക വിരിക്കുകയും ചെയ്യണം. രോഗമുള്ള കുട്ടി കിടക്കുന്ന മുറിയിൽ ഇടക്കിടെ ധാരാളം ശുദ്ധവായു കടത്തിവിടണം. തണുപ്പുകാലമാണെങ്കിൽ വാതിൽ തുറക്കുന്നതിനുമുൻപ് കമ്പിളികൊണ്ട് കുട്ടിയെ പുതപ്പിക്കണം.

കുട്ടിയുടെ വായിക്കകത്തു് തടിപ്പുണ്ടാകുമെന്നതിനാൽ ഭക്ഷണത്തിന് അധികം എരിവും പുളിയും ചേർക്കുകയോ ചൂടോടെ ആഹാരം കൊടുക്കുകയോ ചെയ്യരുത്. കൂടുതൽ പഴങ്ങളും പച്ചക്കറികളും കൊടുക്കുന്നതു് നല്ലതാണ്. ഭക്ഷണത്തിൽ വിററാമിൻ എ, ബി, സി, ഡി എന്നിവയും ധാരാളമുണ്ടായിരിക്കണം.

### മാററിപ്പാർപ്പിക്കൽ

അഞ്ചാംപനി പിടിപെട്ട കുട്ടികളെ കിടത്തിയ മുറിയിൽ രോഗമില്ലാത്ത കുട്ടികൾ വരാൻ സമ്മതിക്കരുത്. എന്നാൽ രോഗമുള്ള കുട്ടിയുമായി അവർക്ക് സമ്പർക്കമു...

# സുവിശേഷഘോഷണത്തെക്കുറിച്ചൊരു പഠനസമ്മേളനം

പി. എം. തോമസ്

കേരളാ ക്രിസ്ത്യൻ കൗൺസിലിന്റെ ആഭിമുഖ്യത്തിൽ, ഒക്ടോബർ 22, 24 വരെ സുവിശേഷഘോഷണത്തിൽ സഭ അഭിമുഖീകരിക്കുന്ന പുതിയ പ്രശ്നങ്ങളെക്കുറിച്ചും, ഫലപ്രദമായി സുവിശേഷം ഘോഷിക്കുന്നതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ചും പഠിക്കുന്നതിന് ഒരു സമ്മേളനം ചേരുകയുണ്ടായി. കൊമ്പാടി എ. എം. എം. ബൈബിൾ ഇൻസ്റ്റിട്യൂട്ടായിരുന്നു സമ്മേളനരംഗം. വിവിധ സഭാവിഭാഗങ്ങളിൽ നിന്നായി അമ്പതോളം പ്രതിനിധികൾ സമ്മേളനത്തിൽ പങ്കെടുത്തു. ഈ സമ്മേളനത്തിൽ നടന്ന പ്രസംഗങ്ങളും ചർച്ചകളും കേരളത്തിൽ സഭ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളിലേക്ക് വെളിച്ചം വീശുന്നവയും സഭയുടെ മുമ്പിലുള്ള വെല്ലുവിളികളെ നേരിടാൻ പ്രചോദനം നൽകുന്നവയും ആയിരുന്നു.

മർത്തോമ്മാമെത്രാപ്പോലീത്താ തിരുമേനി സമ്മേളനം ഉൽഘാടനം ചെയ്തു. സഭയുടെ സുവിശേഷപ്രവർത്തനത്തിന്റെ ഇന്നോളമുള്ള ചരിത്രം തിരുമേനി വിശദമായി അപഗ്രഥിക്കുകയും, ആ ചരിത്രത്തിൽനിന്നുള്ള മഹത്തായ പാഠങ്ങൾ ഉൾക്കൊള്ളുന്നതായിരിക്കണം നമ്മുടെ സുവിശേഷയത്നങ്ങൾ എന്ന് ഉൽബോധിപ്പിക്കുകയും ചെയ്തു. വിഭജിക്കപ്പെട്ടിരിക്കുന്ന ക്രിസ്തീയസഭ ലോകത്തിന്റെ വെല്ലുവിളികളെ അതിജീവിക്കാൻ അശക്തയാണ്. സഭയുടെ അനൈക്യത്തെക്കുറിച്ചുള്ള പാപബോധത്തിൽനിന്നും, ഒരുമിച്ചുനിന്ന് ലോകത്തോട് ക്രിസ്തുവിനെ സാക്ഷിക്കേണ്ട കർത്തവ്യബോധത്തിൽനിന്നുമാണ് ഈ നൂററാണ്ടിലെ എക്യുമെനിക്കൽ പ്രസ്ഥാനം ഉടലെടുത്തിട്ടുള്ളത്. സുവിശേഷഘോഷണത്തിലുള്ള ഐക്യത്തിൽ സഭയുടെ ഏകത്വം പ്രകടമായി കാണട്ടെ എന്നു തിരുമേനി ആശിച്ചു. നമ്മുടെ സഭാജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലേക്കും "വന്നു കാൺക" എന്ന് അക്രൈസ്തവരെ ആഹ്വാനം ചെയ്യാൻ നമുക്കു സാധിക്കണം. മനുഷ്യജീവിതത്തിന്റെ ആഴമായ മേഖലകളെ സ്പർശിക്കാതെ മനുഷ്യവികാരങ്ങളെ ഇളക്കുന്ന രീതിയിലുള്ള സുവിശേഷയോഗങ്ങളും പ്രസംഗങ്ങളും സഭയ്ക്കു ഉപദ്രവം വരുത്തിവയ്ക്കുന്നതാണെന്ന് തിരുമേനി ചൂണ്ടിക്കാട്ടി. ആളത്വബന്ധങ്ങളെക്കുറിച്ച് യാതൊരു ശ്രദ്ധയുമില്ലാത്ത ഇത്തരം സുവിശേഷപ്രസംഗങ്ങൾ നാം തുടരാൻ പാടില്ല. മനുഷ്യൻ കുറുക്കുവഴികൾ കണ്ടുപിടിക്കുവാൻ ബദ്ധപ്പെടുന്നവനാണ്. രക്ഷയ്ക്കായി നാം കുറുക്കുവഴികൾ സ്വീകരിക്കരുത്. സഭയുടെ ചുമതലകളെ ഒരു പുതിയ വീക്ഷണകോണത്തിൽ കണ്ടുകൊണ്ട്, രക്ഷയുടെ പാതയിലേക്ക് ലോകത്തെ നയിക്കാൻ നാം സഭയായി മുന്നോട്ടു വരണമെന്ന് ആഹ്വാനം ചെയ്തുകൊണ്ട് തിരുമേനി ഉപസംഹരിച്ചു.

## സംഖ്യയാണോ പ്രധാനം?

തുടർന്നു നടന്ന രണ്ടു സമ്മേളനങ്ങളിൽ, വിവിധ സഭാവിഭാഗങ്ങളിലും മഹായിടവകകളിലും നടന്നുവരുന്ന സുവിശേഷപ്രവർത്തനങ്ങളുടെ സംക്ഷിപ്ത വിവരണം അതിലേക്കു പ്രത്യേകം നിയുക്തരായിരുന്ന പ്രതിനിധികൾ നൽകി. ഈ റിപ്പോർട്ടുകളുടെ പിന്നാലെ നടന്ന ചർച്ചകളിൽ പൊന്തിവന്ന പ്രധാന പ്രശ്നം ഇതായിരുന്നു—സുവിശേഷപ്രവർത്തനത്തിന്റെ വിജയം, സ്നാനപ്പെട്ട് സഭയിലേക്ക് ചേരുന്ന ആളുകളുടെ സംഖ്യ അടിസ്ഥാനപ്പെടുത്തി നമുക്കു നിർണ്ണയിക്കാമോ? സുവിശേഷവേലയുടെ റിപ്പോർട്ടുകൾ അവതരിപ്പിച്ച ആരുംതന്നെ അടുത്തകാലത്ത് സ്നാനം ഏററു സഭയോടു ചേർന്നവരുടെ സംഖ്യ നൽകാൻ ശ്രദ്ധിച്ചില്ല. ഇതു നമ്മുടെ പ്രവർത്തനത്തിന്റെ ദൗർബല്യത്തെയാണോ കാണിക്കുന്നത്? രണ്ടു വിഭിന്ന ചിന്താഗതികളിൽനിന്നുള്ള ഉത്തരമാണ് ഈ ചോദ്യങ്ങൾക്കു ലഭിച്ചത്. ആളുകളെ മാനസാന്തരാനുഭവത്തിലേക്കു നടത്തി സഭയോടു ചേർക്കുക എന്നതാണ് സുവിശേഷഘോഷണത്തിന്റെ ആത്യന്തിക ലക്ഷ്യം. ഇതിൽ ആർക്കും ഭിന്നാഭിപ്രായമുണ്ടായില്ല. എന്നാൽ സ്നാനാർത്ഥികളുടെ സംഖ്യ വർദ്ധിപ്പിക്കുക നമ്മുടെ ലക്ഷ്യമായിരിക്കരുത്. ക്രിസ്തുവിനെക്കുറിച്ചുള്ള അറിവുകൊണ്ട് നാം പ്രവർത്തിക്കുന്ന അന്തരീക്ഷം സാന്ദ്രമാക്കാൻ നമുക്കു കഴിയണം. കർത്താവിനെ അറിയുന്നവർ ഇന്നല്ലെങ്കിൽ നാളെ അവനെ രക്ഷകനായി സ്വീകരിച്ചു സഭയോടു ചേരും. വളരെ വർഷങ്ങൾ ഒരു പ്രദേശത്ത് പ്രവർത്തിച്ചിട്ടും ഒരാത്മാവിനെപ്പോലും സഭയോടു ചേർക്കുവാൻ നമുക്കു സാധിക്കാതെ വന്നാൽ, അതിൽ നിരാശപ്പെടേണ്ടതില്ല. ക്രിസ്തീയമൂല്യങ്ങൾ പ്രചരിപ്പിക്കുവാനും, ക്രിസ്തുവിനെ അറിയാനുള്ള ആഗ്രഹം മററുള്ളവരിൽ ജനിപ്പിക്കുവാനും നമുക്കു സാധിച്ചാൽ, അതുതന്നെ വിജയത്തിന്റെ ചിഹ്നമാണ്. ഈ അഭിപ്രായത്തോട് ചിലർക്ക് യോജിക്കുവാൻ കഴിഞ്ഞില്ല. മൂല്യങ്ങൾ പ്രചരിപ്പിക്കുകയല്ല, ആളുകളെ മാനസാന്തരപ്പെടുത്തി സ്നാനം കഴിപ്പിക്കുകയായിരിക്കണം നമ്മുടെ ലക്ഷ്യമെന്ന് അവർ ഊന്നിപ്പറഞ്ഞു.

## നവീനസരണികൾ

ഇന്നത്തെ സുവിശേഷ പ്രവർത്തനമാർഗ്ഗങ്ങളെ അവലോകനം ചെയ്യുന്ന ഒരു പ്രബന്ധം റവ. ജോൺ ഫീലിപ്പോസ് അവതരിപ്പിച്ചു. ഇന്ന് പല മാർഗ്ഗങ്ങളിലും നാം സുവിശേഷം ഘോഷിക്കുന്നുണ്ട്. എന്നാൽ ആരോടു പ്രസംഗിക്കുന്നുവോ, അവരുടെ ചിന്താഗതികളെയോ, മതവിശ്വാസങ്ങളെയോ നാം കണക്കിലെടുക്കാറില്ല. അവർക്ക് അപരിചിതമായ ഭാഷയിലായിരിക്കും പലപ്പോഴും നാം പ്രസംഗിക്കുക. "പരസ്യയോഗങ്ങൾ" എന്നു പൊതുവേ വിളിക്കാറുള്ള സുവിശേഷയോഗങ്ങൾക്കും ഈ അപകടം ഉണ്ട്. കേൾക്കാൻ ആരെങ്കിലും ഉണ്ടോ എന്നു നോക്കുകപോലും ചെയ്യാതെയുള്ള "പരസ്യയോഗങ്ങൾ" സുവിശേഷത്തിനു അപമാനം വരുത്തിവയ്ക്കുന്നതാണ്. ഇത്തരം യോഗങ്ങളിൽ കാണാറുള്ള "ഏററു പറച്ചിൽ" സമ്പ്രദായം നമ്മുടെ സന്ദേശത്തിന് അനാകർഷകവും വെറുപ്പുണ്ടാക്കുന്നതുമായ ഒരു പുറംകുപ്പായം നൽകുന്നതിനു തുല്യമാണ്. സുവിശേഷഘോഷണത്തിന് ചില പുതിയ മാർഗ്ഗങ്ങൾ പരീക്ഷിച്ചുനോക്കുവാൻ അദ്ദേഹം സഭയെ ആഹ്വാനം ചെയ്തു. അദ്ദേഹം നിർദ്ദേശിച്ച പുതിയ മാർഗ്ഗങ്ങൾ:—ക്രിസ്തീയ സന്ദേശം നൽകുന്ന നാടകങ്ങൾ, ഭാവഗാനങ്ങൾ, ഭാരതീയ സംസ്കാരവുമായി പൊരുത്തപ്പെടുന്ന ആരാധനാ സമ്പ്രദായങ്ങൾ, ഭാരതീയ കലയിലുള്ള ദേവാലയങ്ങൾ ഈ നിർദ്ദേശങ്ങളിൽ ചിലതു ചൂടുപിടിച്ച വാദപ്ര

ചർച്ച് വിക

---

ണ്ടായിട്ടുണ്ടെങ്കിൽ മററു കുട്ടികളിൽനിന്ന് അവരെ അകററണം. അവരെ രണ്ടാഴ്ചത്തേക്കെങ്കിലും സ്കൂളിൽ പോകാൻ സമ്മതിക്കയുമരുത്.

ഇപ്പോൾ പല രാജ്യങ്ങളിലും അഞ്ചാംപനിക്കെതിരായി കുത്തിവയ്പ്പ് നടത്തുന്നുണ്ടെങ്കിലും അതിനിയും വ്യാപകമായ തോതിൽ ആരംഭിച്ചിട്ടില്ല.

അഞ്ചാംപനിയുള്ള കുട്ടികളുമായി സമ്പർക്കത്തിൽവന്ന കുട്ടികൾക്ക് രോഗം പിടിപെടാതിരിക്കാൻവേണ്ടി അതിനുള്ള സിറമോ ഗാമാഗ്ളോബ്യൂളിനോ കുത്തിവയ്ക്കുന്നു. ഇതു് കുട്ടികൾക്ക് താൽക്കാലികമായി (3—4 ആഴ്ചത്തേക്ക്) രോഗത്തിൽനിന്ന് രക്ഷ നൽകും. എല്ലാ വിധ പ്രതിരോധനടപടികളും സ്വീകരിക്കുകയും കുട്ടിക്ക് പൊതുവിൽ രോഗത്തെ ചെറുത്തുനിൽക്കാനുള്ള ശരീരശേഷി വർദ്ധിപ്പിക്കുകയും ചെയ്താൽ അഞ്ചാംപനി തടയുക സാദ്ധ്യമാണ്.

സോവിയററ് ന്യൂസ്

...ന്ന് വഴിതെളിച്ചു എന്നതും എടുത്തു പറയേണ്ട

### അത്മേനികളുടെ സ്ഥാനം

സുവിശേഷഘോഷണത്തിൽ അത്മായക്കാർക്കുള്ള സ്ഥാനത്തെക്കുറിച്ച് സംസാരിച്ചതു് റവ. മൈക്കിൾ ജോണായിരുന്നു. ആദിമസഭയിൽ അത്മായക്കാർക്കുണ്ടായിരുന്ന സ്ഥാനം അദ്ദേഹം പരിശോധിക്കുകയും സഭയുടെ വളർച്ചയിൽ ക്രമേണ നഷ്ടപ്പെട്ടുപോയ സ്ഥാനം വീണ്ടെടുക്കുന്നതിന് സഭകളുടെ അഖിലലോക കൗൺസിൽ ചെയ്തുകൊണ്ടിരിക്കുന്ന പ്രവർത്തനങ്ങളെ വിശദീകരിക്കുകയും ചെയ്തു. സുവിശേഷം പ്രസംഗിക്കുന്നതിൽ പട്ടക്കാർക്കും അത്മായക്കാർക്കും തുല്യ ചുമതലയാണുള്ളതു്. ഒരു പക്ഷേ പട്ടക്കാർക്കു് സാധിക്കുന്നതിനേക്കാൾ വിജയകരമായി സുവിശേഷവേല ചെയ്യുവാൻ അത്മായക്കാർക്കു സാധിച്ചേക്കും. സുവിശേഷവേലക്കുവേണ്ടി ശമ്പളം പറ്റുന്ന ഒരു പട്ടക്കാരന്റെ പ്രസംഗത്തേക്കാൾ ഒരു കേൾവിക്കാരനെ ആകർഷിക്കുക, സാധാരണ ജോലിയിലിരിക്കുന്ന ഒരത്മായക്കാരന്റെ പ്രസംഗമായിരിക്കും. സുവിശേഷവേല എന്നതു് പ്രസംഗം മാത്രമല്ല; നമ്മുടെ പ്രതിദിനജീവിതത്തിലെ സാക്ഷ്യംകൂടിയാണ്. പരസ്പരബന്ധത്തിന്റെ ഭാഷയാണ് പ്രസംഗശൈലിയേക്കാൾ ഉച്ചത്തിൽ മുഴങ്ങുക. സ്നാനത്തോടും സ്ഥിരീകരണത്തോടുംകൂടി, ഒരത്മായക്കാരൻ സുവിശേഷം ഘോഷിക്കുവാൻ അഭിഷേകം ചെയ്യപ്പെട്ടവനായിത്തീരുന്നു.

### ബുദ്ധിജീവികൾക്കിടയിൽ

ശ്രീ മാർക്ക് സുന്ദർറാവു ബുദ്ധിജീവികളുടെ ഇടയിലുള്ള സുവിശേഷപ്രവർത്തനം എന്ന വിഷയത്തെ പരാമർശിച്ചു് സംസാരിച്ചു. ''ബുദ്ധിജീവി'' എന്ന വാക്കിൽ സാമ്പത്തികമായി സമൂഹത്തിന്റെ മേലേക്കിടയിൽ നിൽക്കുന്നവരെയും ശ്രീ റാവു ഉൾപ്പെടുത്തി. സമുദായത്തിൽ സ്ഥാനവും സ്വാധീനവുമുള്ളവരെ സുവിശേഷവുമായി അഭിമുഖീകരിക്കാൻ സഭ തയ്യാറാകുന്നില്ല എന്നുള്ളതു് സഭയുടെ ഒരു ദൗർബല്യമാണ്. വഴിവക്കിൽനിന്നുള്ള പ്രസംഗങ്ങളോ, നാം വിതരണംചെയ്യുന്ന ലഘുലേഖകളോ ഇക്കൂട്ടരുടെ ജീവിതമണ്ഡലത്തിലേക്കു് കടന്നുചെല്ലുന്നില്ല. പരോക്ഷമായി മാത്രമേ അവരോടു സംസാരിക്കാൻ സുവിശേഷ പ്രവർത്തകർ ഒരുങ്ങാറുള്ളൂ. നല്ല വിദ്യാഭ്യാസവും സംസ്കാരവും സിദ്ധിച്ച ഒരു ഹിന്ദുവിന്റെ മതപരമായ വിചാരവീഥികൾ മനസ്സിലാക്കാൻ നാം ശ്രമിക്കാറില്ല. അതു മനസ്സിലാക്കി, അവരുടെ ഭാഷയിൽ സംസാരിച്ചെങ്കിൽ മാത്രമേ സുവിശേഷം അവർക്കു് ആകർഷകമായ രീതിയിൽ അവതരിപ്പിക്കാൻ സാധിക്കൂ. ക്രിസ്തുവിനെ അറിയാൻ ഹിന്ദുക്കൾ ആഗ്രഹിക്കുന്നുണ്ട്. എന്നാൽ അവരോടുള്ള നമ്മുടെ സമീപനത്തെ ആശ്രയിച്ചായിരിക്കും അവർ ക്രിസ്തുവിനെ മനസ്സിലാക്കുന്നതു്. ഹിന്ദുമതം നൂററാണ്ടുകളായി പരിചയിച്ചുവന്ന മതജീവിതക്രമങ്ങളെ സഹാനുഭൂതിയോടെ മനസ്സിലാക്കിക്കൊണ്ടായിരിക്കണം നാം അവരോടു ക്രിസ്തുവിനെ സാക്ഷിക്കുന്നതു്. ഇൻഡ്യയിലെ സഭയിൽ പ്രഗത്ഭരായ നേതാക്കന്മാരും പണ്ഡിതന്മാരും ധാരാളം ഉണ്ടായിട്ടുണ്ട്. എന്നാൽ ഹിന്ദുക്കളുടെ ബഹുമാനാദരവുകൾ ആർജ്ജിക്കുന്ന പുണ്യാത്മാക്കൾ ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. നമ്മുടെ സുവിശേഷപ്രചരണമാർഗ്ഗങ്ങൾ അപര്യാപ്തമെന്നു് സത്യാന്വേഷികളായ ഹിന്ദുക്കൾപോലും കരുതുന്നു. ബുദ്ധിജീവികളോടു ധൈര്യത്തോടെ ക്രിസ്തുവിനെ സാക്ഷിക്കാൻ സഭ മുന്നോട്ടു വരിക എന്നതു് ഈ കാലഘട്ടത്തിന്റെ വെല്ലുവിളിയാണെന്നോർപ്പിച്ചുകൊണ്ടു് ശ്രീ. റാവു ഉപസംഹരിച്ചു.

### വ്യവസായത്തൊഴിലാളികൾ

വ്യവസായരംഗത്തെ സുവിശേഷപ്രവർത്തനങ്ങളുടെ ചുമതല വഹിക്കുന്ന നാഷണൽ ക്രിസ്ത്യൻ കൗൺസിൽ സെക്രട്ടറി ശ്രീ എം. ഒ. ഇസഡ്, റോൾസ്റ്റൺ, വ്യവസായ നഗരങ്ങളിൽ സഭ അഭിമുഖീകരിക്കുന്ന ചുമതലകളെക്കുറിച്ചുള്ള ചർച്ചയ്ക്കു നേതൃത്വം നൽകി. പുതുതായി രൂപം പ്രാപിച്ചു കൊണ്ടിരിക്കുന്ന വ്യവസായനഗരങ്ങളിൽ, ഗ്രാമങ്ങളിൽനിന്നെത്തുന്ന തൊഴിലാളികൾ പുതിയ മൂല്യങ്ങൾക്കുവേണ്ടി ദാഹിക്കുകയാണെന്നു് അദ്ദേഹം ചൂണ്ടിക്കാട്ടി. തൊഴിലാളി മുതലാളിബന്ധങ്ങൾ മനുഷ്യത്വപൂർണ്ണമാക്കിത്തീർക്കുന്നതിൽ സഭയ്ക്കു ഭാരിച്ച കർത്തവ്യമുണ്ട്. കാർഷികയുഗത്തിൽനിന്നു് വ്യവസായയുഗത്തിലേക്കു് അതിവേഗം നീങ്ങിക്കൊണ്ടിരിക്കുന്ന ഭാരതത്തിൽ, ഈ വിപ്ലവകരമായ പരിവർത്തനങ്ങൾ സഭയ്ക്കു് സേവനത്തിന്റെ പുതിയ പാതകൾ തുറന്നുതന്നിരിക്കയാണ്.

### സാമൂഹ്യസേവനം

"സുവിശേഷഘോഷണം സഭയുടെ ഒരു പ്രവർത്തനമല്ല, സഭയുടെ ജീവശ്വാസം തന്നെയാണ്. സഭ, ലോകത്തിനു് അഭയം നൽകാൻ പണിയപ്പെട്ടിരിക്കുന്ന ഒരാലയമാണ്. ലോകത്തിന്റെ മുറിവുകൾക്കു് സൗഖ്യം നൽകുന്നതിനാണു് സഭയെ ദൈവം വിളിച്ചാക്കിയിരിക്കുന്നതു്. കേരളത്തിലെ സഭ ഈ ശുശ്രൂഷയിൽ ഇന്നു് ഏതു സ്ഥാനത്തു നിൽക്കുന്നു എന്നു് പുനഃപരിശോധന ചെയ്യേണ്ട കാലം വൈകിയിരിക്കുന്നു" എന്നിപ്രകാരമാണ് "സാമൂഹ്യപ്രവർത്തനത്തിൽക്കൂടിയുള്ള സുവിശേഷഘോഷണം" സംബന്ധിച്ച ചർച്ചയ്ക്കു് നേതൃത്വം നൽകിക്കൊണ്ടു് റവ. എ. സി. ഉമ്മൻ പ്രസ്താവിച്ചതു്. സഭയ്ക്കുള്ളിലെ സാമൂഹ്യവും സാമ്പത്തികവുമായ ഉച്ചനീചത്വം സഭയുടെ അന്തസ്സത്തയുമായി പൊരുത്തപ്പെടാത്തതാണെന്നു് അദ്ദേഹം ചൂണ്ടിക്കാട്ടി. ചില സ്ഥലങ്ങളിൽ, സഭാംഗങ്ങൾ തങ്ങളുടെ കൂററൻദേവാലയങ്ങളുടെ മനോഹാരിത വർദ്ധിപ്പിക്കാൻ പണം ചെലവാക്കുമ്പോൾ, മററു ചില പ്രദേശങ്ങളിൽ ജീർണ്ണിച്ച മേൽക്കൂരയ്ക്കു താഴെ ആരാധന നടത്തുന്ന വിശ്വാസികളുടെ സംഘങ്ങളെ നാം കാണുന്നു. സാമ്പത്തികവും സാമൂഹ്യവുമായ പരാധീനതകൾ അനുഭവിക്കുന്ന സഭാംഗങ്ങളുടെ പ്രശ്നങ്ങളുടെ നേരെ കണ്ണടയ്ക്കുകയാണു് പലപ്പോഴും നാം ഇഷ്ടപ്പെടുക. സഭയുടെ ദൗത്യത്തെക്കുറിച്ചു തന്നെ ഒരു പുതിയ ദർശനം നമുക്കാവശ്യമാണ്. ലോകത്തിന്റെ ദുരന്തങ്ങൾ ഒരു കാണിയെപ്പോലെ നിർവികാരനായി നോക്കിനിൽക്കുവാൻ സഭയ്ക്കു സാദ്ധ്യമല്ല. സാമൂഹ്യപരിവർത്തനങ്ങളിൽക്കൂടി ഈ ദുരന്തത്തിനു പരിഹാരം കണ്ടെത്തുവാനുള്ള ഒരു വെല്ലുവിളി നമ്മുടെ മുമ്പിലുണ്ടെന്നു റവ. ഉമ്മൻ അനുസ്മരിപ്പിച്ചു.

വേദപുസ്തകപഠനം നയിച്ചതു് റവ. സാമുവൽ ദേവപ്രകാശമായിരുന്നു. സുവിശേഷപ്രചരണമാർഗ്ഗങ്ങളെക്കുറിച്ചു് റവ. ചെറിയാൻ തോമസ് പ്രസംഗിച്ചു.

### നിഗമനങ്ങൾ

സമ്മേളനം ഏകകണ്ഠ്യേന അംഗീകരിച്ച 'നിഗമന'ങ്ങൾ ചുവടേ ചേർക്കുന്നു.

1. സുവിശേഷപ്രവർത്തനമാർഗ്ഗങ്ങൾ: സുവിശേഷപ്രവർത്തനത്തിനു് സഭ അനേകനാളായി ഉപയോഗിച്ചുവരുന്ന എല്ലാ മാർഗ്ഗങ്ങളും ദൈവം ഉപയോഗിച്ചിട്ടുണ്ടു് എന്നതിനു് സംശയമില്ല. എന്നാൽ മററുള്ളവർക്കു വെറുപ്പുണ്ടാക്കുന്ന മാർഗ്ഗങ്ങൾ പരിഷ്കരിക്കുവാൻ നാം തയ്യാറാകണം. നമ്മുടെ കേൾവിക്കാരുടെ വിശ്വാസങ്ങളെയും വികാരങ്ങളെയും മനസ്സിലാക്കാതെയുള്ള പ്രസംഗങ്ങൾ പ്രയോജനരഹിതങ്ങളാണു്. നമ്മുടെ പ്രസംഗത്തെക്കാൾ പ്രധാനപ്പെട്ടതു് വ്യക്തികളോടും സമൂഹത്തോടുമുള്ള ബന്ധത്തിന്റെ ഭാഷയാണ്. ഈ ഭാഷയിൽക്കൂടിയുള്ള സുവിശേഷഘോഷണത്തിനു വേണ്ട പ്രാധാന്യം നൽകേണ്ടതുണ്ട്. നാം ഉപയോഗിക്കുന്ന ഏതു മാർഗ്ഗവും സാഹചര്യങ്ങൾക്കു് അനുസൃതമായിരിക്കണം. ഫലപ്രദങ്ങളായ പുതിയ മാർഗ്ഗങ്ങൾ (ഉദാ. ക്രിസ്തീയസന്ദേശം പകർന്നുകൊടുക്കുന്ന നാടകങ്ങൾ, ഭാവഗാനങ്ങൾ, വ്യവസായത്തൊഴിലാളികളുടെ ഇടയിലെ പ്രവർത്തനം മുതലായവ) പരീക്ഷിച്ചു നോക്കുവാൻ സഭ തയ്യാറാകേണ്ടതാണ്. ഈ വിഷയങ്ങളിൽ സഭയുടെ ശ്രദ്ധ പതിയുമെന്നു സമ്മേളനം ആശിക്കുന്നു.

2. വ്യവസായരംഗത്തെ സുവിശേഷപ്രവർത്തനം: നമ്മുടെ രാജ്യം കാർഷികസംസ്കാരത്തിൽനിന്നു് വ്യവസായസംസ്കാരത്തിലേക്കു് അതിവേഗം നീങ്ങിക്കൊണ്ടിരിക്കുകയാണ്. പുതുതായി ജന്മമെടുക്കുന്ന വ്യവസായനഗരങ്ങളി

...ബർ 10

...പുറങ്ങളിൽ നിന്നും ജോലിയന്വേഷിച്ചുപോ...വർ ഒരു പുതിയ അന്തരീക്ഷത്തെയും സംസ്കാരത്തെയും അഭിമുഖീകരിക്കയാണ്. വ്യവസായശാലകളിലെ തൊഴിലാളി മുതലാളിബന്ധം വളരെ സങ്കീർണ്ണമായിത്തീർന്നിട്ടുണ്ട്. ഈ രംഗത്തു് അനുരഞ്ജനശുശ്രൂഷ നടത്തേണ്ട കർത്തവ്യം സഭയ്ക്കുണ്ടെന്നു് ഈ സമ്മേളനം വിശ്വസിക്കുന്നു. കേരളത്തിലെ വ്യവസായകേന്ദ്രങ്ങളിൽ തൊഴിലാളികളുടെയിടയിൽ സഭയായി പ്രവർത്തിക്കുന്നതിനുവേണ്ട പദ്ധതികൾ നാം ആസൂത്രണം ചെയ്യേണ്ടതാണ്. നവംബർമാസത്തിൽ കേരളം സന്ദർശിക്കുന്ന ഇൻഡസ്ട്രിയൽ മൊബൈൽ ടീമിന്റെ നിർദ്ദേശങ്ങളിലും ശുപാർശകളിലും സഭയുടെ ശ്രദ്ധ പതിയുമെന്നു് പ്രതീക്ഷിക്കുന്നു.

3. സാമൂഹ്യപ്രവർത്തനങ്ങളിൽക്കൂടിയുള്ള സുവിശേഷഘോഷണം: സുവിശേഷഘോഷണം യേശുക്രിസ്തുവിന്റെ രക്ഷണ്യശക്തിയുടെ സാക്ഷ്യം സഭ ഒരു സമൂഹമായി ലോകത്തിനു നൽകുന്നതാണ്. സുവിശേഷഘോഷണത്തിനുവേണ്ടി മാത്രമാണ് സഭ നിലനിൽക്കുന്നതെന്നുള്ള ബോദ്ധ്യം നമുക്കു് ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. സഭയ്ക്കുള്ളിലെ സാമൂഹ്യവും സാമ്പത്തികവുമായ ഉച്ചനീചത്വങ്ങളെക്കുറിച്ച് സഭയ്ക്കൊരു ഭാരം ഉണ്ടോ? നീതിബോധവും മതബോധവും തകർന്നുകൊണ്ടിരിക്കുന്ന ഒരു ലോകത്തെയാണ് സഭ അഭിമുഖീകരിക്കുന്നതെന്നു മനസ്സിലാക്കുന്നുണ്ടോ? ഇങ്ങനെയുള്ള ... വെളിച്ചത്തിലാണ് സഭയുടെ സാമൂഹ്യപ്രവർത്ത... മീപിക്കേണ്ടതു്. ഒരു കാലത്തു് സുവിശേഷപ്രവർത്ത...കുവേണ്ടി ഉപയോഗിച്ചു വന്ന മാർഗ്ഗങ്ങളും സ്ഥാപ... ഇന്നത്തെ സാഹചര്യങ്ങളിൽ പര്യാപ്തമാണോ എന്നു ... ശോധിക്കേണ്ടതാണ്. സഭയ്ക്കുള്ളിലെ ജാതിവ്യത്യാസം ... മ്പത്തികാസമത്വം ആദിയായവ സഭയുടെ ദൗത്യവുമാ... പൊരുത്തപ്പെടുന്നതല്ല എന്ന ബോധം നമുക്കുണ്ടാവണം. ദേശീയജീവിതത്തിൽ പുതിയ സേവന സരണികൾ കണ്ടുപിടിച്ചു ശുശ്രൂഷ ചെയ്യുവാൻ സഭ മുന്നോട്ടു വരേണ്ടതാണ് ദൈവോദ്ദേശത്തിൽനിന്നു വ്യതിചലിച്ച ലോകത്തെ വീണ്ടെടുക്കുന്നതിനാണ് സഭയെ ദൈവം വിളിച്ചാക്കിയിരിക്കുന്നതു് സഭ ലോകത്തിൽ നിന്നൊഴിഞ്ഞുമാറാതെ വീണ്ടെടുപ്പിൻ പ്രവർത്തനങ്ങളിൽ മുഴുകുന്നതിനുള്ള വെല്ലുവിളി സഭയുടെ മുമ്പിലുണ്ടു്.

ഈ സമ്മേളനം വിളിച്ചുകൂട്ടിയ കേരളാക്രിസ്ത്യൻ കൗൺസിൽ ഭാരവാഹികളോടും, പ്രത്യേകിച്ച് സുവിശേഷപ്രവർത്തനങ്ങളുടെ ചുമതല വഹിക്കുന്ന കമ്മററിയുടെ കൺവീനർ സിസ്റ്റർ ലീലാജോണിനോടും സമ്മേളനത്തിൽ പങ്കെടുത്ത പ്രതിനിധികളും അവരെ അയച്ച സഭാവിഭാഗങ്ങളും കൃതജ്ഞരാണ്.

---

## വേദവായനക്കുറിപ്പുകൾ

### ചൊവ്വ

1 ശമുവേൽ 3: 1—10.

പ്രായംചെന്ന ഒരു ന്യായാധിപനും പ്രവാചകനുമായിട്ടാണ് നാം ശമുവേലിനെ കരുതുന്നതു്. എന്നാൽ ബാല്യകാലത്തിൽതന്നെ അവനു ദൈവവിളി ലഭിക്കയുണ്ടായി എന്നു നാം ഓർക്കേണ്ടതാണ്. പുരോഹിതനായ ഏലിയെ ശുശ്രൂഷിച്ചുകൊണ്ടു് ദേവാലയത്തിൽ പാർത്തിരുന്ന ചെറുപ്രായത്തിൽതന്നെ ശമുവേൽ ദൈവത്തിന്റെ വചനം കേൾക്കുവാനും സംസാരിക്കുവാനും പഠിച്ചു. കുഞ്ഞുങ്ങളുടെ മതബോധവും വിശ്വാസവും നാം നിസ്സാരമാക്കരുതു്. ശമുവേൽ ആദ്യത്തെ വലിയ പ്രവാചകനും അവസാനത്തെ വലിയ ന്യായാധിപനുമായിത്തീർന്നതു് ബാല്യകാലംമുതൽ ദൈവത്തിന്റെ പ്രചോദനവും വിളിയും ലഭിച്ചതുകൊണ്ടാണ്. ഏലിയുടെയും അവന്റെ കുടുംബത്തിന്റെയും അധഃപതനത്തിനു ശേഷം യിസ്രായേലിൽ മതതീക്ഷ്ണത ഉളവാക്കിയതും അവരെ ഒരു രാഷ്ട്രമായി സംഘടിപ്പിച്ചു് അവർക്കൊരു രാജാവിനെ കണ്ടുപിടിച്ചു് കിരീടധാരണം ചെയ്തതുമെല്ലാം ശമുവേലായിരുന്നു. ശമുവേലിന്റെ വിളി അവനെ മഹാനാക്കി. എങ്കിലും അവൻ വളരെ വിനയമുള്ള ഒരു മനുഷ്യനായിരുന്നു. ദൈവത്തിന്റെ ഇഷ്ടമാണെന്നു ബോദ്ധ്യപ്പെട്ട കാര്യങ്ങളെ അവൻ അനുസരിക്കുകയും ധൈര്യമായി പ്രഖ്യാപിക്കുകയും ചെയ്തു. ശമുവേലിന്റെ വിളിയും അനന്തരജീവിതവും നമുക്കു് ഗുണപാഠങ്ങൾ നൽകുന്ന നല്ല ദൃഷ്ടാന്തങ്ങളാണ്.

### ബുധൻ

യോശുവ 1: 1—9; 16—18.

ഒരു വലിയ നേതാവിന്റെ വലത്തുകൈ ആയി സേവനം അനുഷ്ഠിക്കുവാൻ സന്നദ്ധനായ ഒരു സാധാരണക്കാരനായിരുന്ന യോശുവ. മഹാനായ ഒരു നേതാവിനു് പിൻഗാമിയെ കണ്ടുപിടിക്കുക എളുപ്പമല്ല. യോശുവ മോശയുടെ തണലിൽ വളർന്നുവന്നു. മോശ മരിച്ചപ്പോൾ അവന്റെ പിൻഗാമി ആരെന്നുള്ള പ്രശ്നം ഉദിച്ചു. മോശ യിസ്രായേൽക്കാരെ മിസ്രയീമിലെ അടിമത്വത്തിൽനിന്നു് സ്വതന്ത്രരാക്കി. അവരെ അത്ഭുതകരമാംവണ്ണം നയിച്ചു് വാഗ്ദത്തദേശത്തിന്റെ അതിർത്തിയിലോളം എത്തിച്ചു. എന്നാൽ അവരെ വാഗ്ദത്തദേശത്തിൽ പ്രവേശിപ്പിക്കുവാനുള്ള ഭാഗ്യം മോശക്കുണ്ടായില്ല. അതു യോശുവയ്ക്കാണ് സിദ്ധിച്ചതു്. യോശുവ ജനസമ്മതമുള്ള ഒരു നേതാവായി മുമ്പോട്ടുവന്നു. അവൻ യിസ്രായേൽക്കാരെ നയിച്ചു് കനാൻ ദേശത്തു പ്രവേശിച്ചു. വലിയ നേതാവായിരുന്ന മോശയുടെ പിൻഗാമിയായി യോശുവ വിജയം വരിച്ചു. എന്നാൽ തന്റെ വിജയത്തിന്റെ രഹസ്യം അവൻ മോശയുടെ കല്പനകളിൽനിന്നു് അണുമാത്രം വ്യതിചലിച്ചില്ല എന്നുള്ളതായിരുന്നു. മോശയുടെ കല്പനകളോ അവനു ദൈവത്തിൽനിന്നു് ലഭിച്ച കല്പനകളായിരുന്നു. "ഞാൻ നിന്നെ കൈവിടുകയില്ല, ഉപേക്ഷിക്കയുമില്ല; ഉറപ്പും ധൈര്യവുമുള്ളവനായിരിക്ക" ഇതായിരുന്നു ദൈവം യോശുവയോടു് കല്പിച്ച വചനങ്ങൾ. ദൈവത്തിന്റെ വിളിയനുസരിച്ചു തന്റെ വേലയിൽ പ്രവേശിക്കുന്നവർക്കെല്ലാം ഉള്ളതല്ലയോ ഈ വാഗ്ദാനം.

### വ്യാഴം

ന്യായാധിപന്മാർ 7: 15—21.

മരുഭൂമിവാസികളിൽനിന്നുണ്ടായ തുടർച്ചയായ ഉപദ്രവം നിമിത്തം യിസ്രായേൽക്കാർ ഭയത്തിലും അടിമത്വത്തിലും കഴിച്ചുകൂട്ടേണ്ടിവന്നു. മിദ്യാനിൽനിന്നു് യിസ്രായേൽക്കാരെ വിടുവിക്കുവാൻ ഗിദെയോൻ വിളിക്കപ്പെട്ടപ്പോൾ അയാൾ എളിയ നിലയിൽ ജീവിച്ചിരുന്ന ഒരു ചെറുപ്പക്കാരനായിരുന്നു. "അയ്യോ കർത്താവേ, ഞാൻ യിസ്രായേലിനെ എങ്ങനെ രക്ഷിക്കും? മനശ്ശെയിൽ എന്റെ കുലം എളിയതും എന്റെ കുടുംബത്തിൽവച്ചു ഞാൻ ചെറിയവനും അല്ലോ" എന്നാണ് ഗിദെയോൻ പറഞ്ഞതു്. ഏതായാലും ആ മഹൽകൃത്യത്തിനു് അവനെ തിരഞ്ഞെടുത്തിരിക്കുന്നു എന്നു് അവനു ബോദ്ധ്യമായപ്പോൾ അവന്റെ ആശങ്കയും സംശയവും അവനെ വിട്ടുമാറി. "അപ്പോൾ യഹോവയുടെ ആത്മാവു് ഗിദെയോന്റെമേൽ വന്നു." ഒരു പ്രതിസന്ധിഘട്ടത്തിൽ തക്കതായ ഒരു വ്യക്തിയെ ദൈവം തിരഞ്ഞെടുക്കുകയും അവനാവശ്യമായ ശക്തി നൽകുകയും ചെയ്തു. ദൈവ... ...

...ച്ചു് വിക്കിലു...

...ും അവർ ഭംഗിയായി നിറവേററുകയും ചെ... ...ളുടെ ശരീരങ്ങൾ പരിശുദ്ധാത്മാവിൻെറ ആല...ം നിങ്ങൾ അറിയുന്നില്ലയോ?'' എന്നു അപ്പോ... ചോദിക്കുന്നു. ദൈവികസേവനത്തിനുള്ള നമ്മുടെ ... എത്ര മഹത്തരമാണു് !!

### ...ള്ളി

...ശയ്യാവു് 6: 1—8.

ദേവാലയത്തിലായിരുന്ന സമയത്തു് ഒരു മനുഷ്യൻ ദൈവികസേവനത്തിനു വിളിക്കപ്പെട്ടതിൽ നമുക്കു് ആശ്ചര്യം തോന്നുന്നില്ല എന്നാൽ യശയ്യാ ദൈവത്തിൻെറ മഹത്വം കണ്ട നിമിഷത്തിൽ തന്നെ തൻെറ വിളിക്കു് അയോഗ്യനാണെന്നുള്ള ബോധം ഉണ്ടായതെന്തുകൊണ്ടാണെന്നു് നാം ചോദിച്ചേക്കാം. "എനിക്കു് അയ്യോ കഷ്ടം. ഞാൻ നശിച്ചു" എന്നിങ്ങനെ അയാൾ വിളിച്ചുപറഞ്ഞു. ദൈവത്തിൻെറ വിശുദ്ധിയുടെ ദർശനം യശയ്യായുടെ അശുദ്ധിയെ വെളിവാക്കി. ഏററവും വലിയ വിശുദ്ധന്മാർ തങ്ങൾ പാപികളിൽ പ്രധാനികളാണെന്നു് ഏററു പറഞ്ഞിട്ടുള്ളതായി നമുക്കറിയാം. യശയ്യായുടെ പാപബോധവും അനുതാപവും പാപമോചനത്തിൻെറ അനുഭവത്തിലേക്കു് അയാളെ നയിച്ചു. അതു മാത്രമല്ല, ഒരു പുതിയ ശക്തിയും ആത്മവിശ്വാസവും അയാൾക്കു ലഭിക്കുകയും ചെയ്തു. ദർശനത്തെയും വിശുദ്ധീകരണത്തെയും തുടർന്നാണു് വിളി ഉണ്ടാകുന്നതു്. ദൈവത്തിൻെറ വിളി കേൾക്കുവാനും അതിനുത്തരമായി "അടിയൻ ഇതാ, അടിയനെ അയയ്ക്കണമേ" എന്നു പറയുവാനുമുള്ള ഭാഗ്യം നമുക്കുണ്ടാകട്ടെ.

### ശനി

1 ശമുവേൽ 16:1—13.

ശൗലിൻെറ സ്ഥാനത്തു് രാജാവാകുവാൻ പററിയ ഒരാളെ തിരയുകയായിരുന്നു ശമുവേൽ. യിശ്ശായി ഇളയ മകനായ ദാവീദിനെ ഒഴിച്ചുള്ള ആറു മക്കളെയും സ്ഥാനാർത്ഥികളായി ചൂണ്ടിക്കാണിച്ചു. മൂത്ത പുത്രനായ ഏലിയാവിനെ തെരഞ്ഞെടുക്കുമെന്നു് യിശ്ശായി പ്രതീക്ഷിച്ചു. ദാവീദു് ഏററവും ഇളയവനും ആടുമേയ്ക്കുന്നവനുമായിരുന്നതുകൊണ്ടു് അപ്പൻ അവനെ കണക്കിലെടുത്തതേയില്ല. എന്നാൽ കേവലം മാനുഷികമായ പരിഗണനകളല്ലായിരുന്നു ശമുവേലിനെ നയിച്ചതു്. "മനുഷ്യൻ കണ്ണിനു കാണുന്നതു നോക്കുന്നു. യഹോവയോ ഹൃദയത്തെ നോക്കുന്നു" ദൈവം ദാവീദിനെ വിളിച്ചതുപോലെ എളിമയുള്ളവരെയാണു് തൻെറ ഉൽകൃഷ്ട സേവനത്തിനായി വിളിക്കുന്നതു്. സഭാചരിത്രം ആദ്യവസാനം ഇതിനു സാക്ഷ്യം വഹിക്കുന്നുണ്ടു്. ദൈവത്തിൻെറ കൃപയാൽ സാധാരണക്കാർ അസാധാരണ കൃത്യങ്ങൾക്കു പ്രാപ്തരായിത്തീരുന്നു. ''യഹോവയുടെ ആത്മാവു് അന്നു മുതൽ ദാവീദിന്മേൽ വന്നു" എന്നെഴുതിയിരിക്കുന്നു. ദൈവം വിളിക്കുന്നവരെ ദൈവം ശക്തരാക്കുന്നു. "ഞാൻ നിങ്ങളെ തെരഞ്ഞെടുത്തിരിക്കുന്നു" എന്നു കർത്താവു നാമോരോരുത്തരോടും പറയുന്നു.

### ഞായർ

ഫിലിപ്പിയർ 3:17—21.

ക്രിസ്ത്യാനി എന്നു വിളിക്കപ്പെടുന്നതിൻെറ അർത്ഥം ഒരു വിധത്തിൽ പറഞ്ഞാൽ വിളിച്ചു വേർതിരിക്കപ്പെടുക എന്നാണെന്നു് അപ്പോസ്തലൻ ഇവിടെ വ്യക്തമാക്കുന്നു." നിങ്ങൾക്കു ദൈവത്തെയും മാമ്മോനെയും സേവിപ്പാൻ കഴിയുകയില്ല" എന്നു കർത്താവു് നമ്മെ പഠിപ്പിച്ചിട്ടുണ്ടു്. എന്നാൽ ഇന്നെന്നപോലെ അന്നും ചില ക്രിസ്ത്യാനികൾ ഇതു ചെയ്‌വാനാണു് ശ്രമിച്ചിട്ടുള്ളതു്. അവരുടെ വഴിപിഴച്ച ജീവിതവും ഉപദേശവും പൗലൂസ് ശ്ലീഹായെ ദു:ഖിപ്പിച്ചു. ഭൗതികവാദവും ലൗകികത്വവും പണ്ടത്തേതിലധികമായി ...ന്നു സഭയിൽ നുഴഞ്ഞുകയറിയിട്ടുണ്ടു്. അവയ്ക്കെതിരായി ...ബ്ദമുയർത്തുവാനോ നിലകൊള്ളുവാനോ നമുക്കു കഴിയുന്നില്ലെന്നുള്ളതാണു് സഭയുടെ അധ:പതനത്തിനും ശക്തിഹീ...യ്ക്കുമുള്ള കാരണം. "സഹോദരന്മാരേ, നിങ്ങളെല്ലാവരും ...ന്നെ അനുകരിപ്പിൻ" എന്നു പറയുവാനുള്ള വിനയവും ധൈര്യവും പൗലൂസിനുണ്ടായിരുന്നു. മാതൃകാപര... ...തവും ആത്മീയചൈതന്യവുമുള്ള നേതാക്കന്മാരെ സഭക്കാ...ശ്യമുണ്ടു്. അങ്ങനെയുള്ളവരെ എഴുന്നേല്പിക്കാൻ നമുക്കു ദൈവത്തോടു പ്രാർത്ഥിക്കാം. അതിനു നമ്മുടെ വിശുദ്ധീകരണവും ആവശ്യമാണു്.

### തിങ്കൾ

സങ്കീർത്തനങ്ങൾ 8.

പ്രപഞ്ചത്തിൻെറ വലിപ്പവും അത്ഭുതങ്ങളും പരിഗണിക്കുമ്പോൾ മനുഷ്യൻെറ നിസ്സാരത സമ്മതിക്കാതെ നിവൃത്തിയില്ല. മനുഷ്യൻെറ ശാസ്ത്രീയമായ പുരോഗതി ദൈവത്തിൻെറ സൃഷ്ടിയുടെ മാഹാത്മ്യത്തെയോ മനുഷ്യൻെറ നിസ്സഹായതയേയോ അവഗണിക്കുവാൻ വക നൽകുന്നില്ല. മനുഷ്യൻ കേവലം സൃഷ്ടിയായതുകൊണ്ടു് വിനയപ്പെടാനല്ലാതെ അഹങ്കരിക്കുവാൻ അവനു് അവകാശമില്ല. സൃഷ്ടിക്കു സ്രഷ്ടാവിൻെറ സ്ഥാനമെടുക്കുവാൻ കഴിയുന്നതല്ല. എന്നാൽ ദൈവത്തിൻെറ സ്വന്തസാദൃശത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കയാൽ മനുഷ്യനു പ്രകൃതിയിലുള്ള മറെറല്ലാററിനേയും കാൾ ഉന്നതമായ സ്ഥാനമുണ്ടു്. അവൻ സൃഷ്ടിയുടെ മകുടമാണു്. "നീ അവനെ ദൈവത്തേക്കാൾ അല്പംമാത്രം താഴ്ത്തി, തേജസ്സും ബഹുമാനവും അവനെ അണിയിച്ചിരിക്കുന്നു'' എന്നാണു് സങ്കീർത്തനക്കാരൻ പറയുന്നതു്. ദൈവം മനുഷ്യാവതാരം ചെയ്തു് നമ്മുടെ ശരീരം സ്വീകരിക്കുകയും നമ്മിൽ വസിക്കുകയും ചെയ്തതിനാൽ നമ്മുടെ മാഹാത്മ്യവും വിലയും വർദ്ധിച്ചിരിക്കുകയാണു. ക്രിസ്തു നമുക്കുവേണ്ടി മരിച്ചതിനാൽ നാം ക്രിസ്തുവിനുവേണ്ടി ജീവിക്കുവാൻ കടപ്പെട്ടവരാണു്. ഇതിനായിട്ടാണു് നാം വിളിക്കപ്പെട്ടിരിക്കുന്നതു്.

---

**പത്രാധിപർക്കുള്ള കത്തു്**

# കാതോലിക്കാദിനപ്പിരിവു സഭയുടെ പുരോഗമനപ്രവർത്തനങ്ങൾക്കു മാത്രമായി ഉപയോഗിക്കണം

സർ,

എല്ലാ വർഷവും കാതോലിക്കാനിധിപ്പിരിവു് നടത്തുന്നുണ്ടു്. എന്നാൽ ആ തുക, ഏതു വിധത്തിലാണു് വിനിയോഗിക്കുന്നതെന്നു പത്രത്തിൽ പരസ്യപ്പെടുത്തണം. (മാർത്തോമാക്കാർ, ജൂബിലിപ്പിരിവു് ഉപയോഗിച്ചതു അനുകരണീയമായ വിധത്തിലാണു്.) എല്ലാ വർഷവും കാതോലിക്കാദിനപ്പിരിവിൽ, ഞാനും സഹകരിക്കുന്നുണ്ടു്. എന്നാൽ വൈദികസിമ്മനാരിക്കു്, നിധിയിൽനിന്നും കൊടുത്തുവന്ന തുക ഇതേവരെ കൊടുത്തിട്ടില്ല. യുവജനപ്രസ്ഥാനത്തിനു്, നിധിയിൽനിന്നുമുള്ള തുക കൊടുത്തിട്ടില്ല. പ്രസ്ഥാനത്തിൻെറ ജനറൽ സെക്രട്ടറി കടംകൊണ്ടു ബുദ്ധിമുട്ടുന്നു. സുവിശേഷ പ്രവർത്തനത്തിനും, ബൈബിൾ സൊസൈററിക്കും നാം നിധിയിൽനിന്നും ഒന്നും കൊടുക്കുന്നില്ല. മെഡിക്കൽ മിഷ്യനും നിധിയിൽനിന്നും നൽകുന്നില്ല. ജീവകാരുണ്യപ്രവർത്തനത്തിനും, അനാഥമന്ദിരത്തിനും നിധി ഉപയോഗിക്കുന്നില്ല.

**പിന്നെ നിധിയെന്തിനാണു്?**

കേസ്സിനും, കെട്ടിടം പണിക്കും മാത്രമായി നിധി ഉപയോഗിക്കുന്നതിൽ സങ്കടമുണ്ടു്. അനേകരുടെ അഭിപ്രായം ഞാൻ തുറന്നു് എഴുതുകയാണു്.

കേന്ദ്ര ആഫീസ്സിൽനിന്നും മറുപടി പ്രതീക്ഷിക്കുന്നു.

തിരുവല്ലാ,
ഒക്ടോ. 29, '63

കെ. ഇ. മാമ്മൻ.

പ്രതിവാര പ്രഭാഷണം

# അപകടകരമായ പ്രാർത്ഥന

എം. തൊമ്മൻ

"യാചിപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും." (ലൂക്കോസ് 11:9,) "അവർ അപേക്ഷിച്ചതു് അവൻ അവർക്കു കൊടുത്തു; എങ്കിലും അവരുടെ പ്രാണനു ക്ഷയം അയച്ചു."

പ്രാർത്ഥനയെ സംബന്ധിച്ച് പരസ്പരവിരുദ്ധം എന്നു തോന്നാവുന്ന പ്രസ്താവനകൾ വേദപുസ്തകത്തിൽ കാണാം. "യാചിപ്പിൻ, എന്നാൽ നിങ്ങൾക്കു കിട്ടും" എന്നുള്ളതു് ഒരു പൊതുപ്രമാണമാണു്. അതിന്റെ അർത്ഥം എന്തു ചോദിച്ചാലും കിട്ടുമെന്നല്ല. ദൈവം തന്നോടു യാചിക്കുന്നവർക്കു നല്ല കാര്യങ്ങൾ കൊടുക്കും എന്നു കർത്താവു പറഞ്ഞിട്ടുണ്ടു്. "എന്റെ നാമത്തിൽ എന്തു യാചിച്ചാലും പിതാവു നിങ്ങൾക്കു നൽകും."എന്നുള്ള ഉപദേശത്തിൽ ഈ പ്രമാണത്തിന്റെ അർത്ഥം കൂടുതൽ വ്യക്തമാകുന്നുണ്ടു്. ദൈവത്തിന്റെ ഹിതമനുസരിച്ചുള്ള നല്ല കാര്യങ്ങൾ ചോദിച്ചാൽ തീർച്ചയായും ദൈവം നൽകും. എന്നാൽ ദൈവത്തിന്റെ ഹിതമല്ലാത്ത ചില കാര്യങ്ങളും ചിലപ്പോൾ പ്രാർത്ഥനയ്ക്കുത്തരമായി ലഭിക്കാൻ സാദ്ധ്യതയുണ്ടെന്നു മേൽ ഉദ്ധരിച്ച രണ്ടാമത്തെ വാക്യം സൂചിപ്പിക്കുന്നു; "അവർ അപേക്ഷിച്ചതു് അവൻ അവർക്കു കൊടുത്തു; എങ്കിലും അവരുടെ പ്രാണനു് ക്ഷയം അയച്ചു." യിസ്രായേൽക്കാർ മരുഭൂമിയിൽ അലഞ്ഞു തിരിഞ്ഞ കാലത്തു് അവർക്കു ലഭ്യമായിരുന്ന സുഖസൗകര്യങ്ങളും ഭക്ഷ്യസാധനങ്ങളും കൊണ്ടു തൃപ്തിപ്പെടാതെ കൂടുതൽ ലഭിക്കുന്നതിനായി മുറവിളികൂട്ടി. അവരുടെ ആഗ്രഹം ദൈവം സാധിച്ചു കൊടുത്തു. എന്നാൽ അതോടുകൂടി അവരുടെ ആത്മാവിനു ക്ഷയം ഭവിച്ചു. ഒരർത്ഥത്തിൽ നമ്മുടെ ആഗ്രഹങ്ങളാണു് നമ്മുടെ പ്രാർത്ഥന. നാം എന്തിനുവേണ്ടി ഏററവും കൂടുതൽ ആഗ്രഹിക്കുകയും യാചിക്കുകയും യത്നിക്കുകയും ചെയ്യുന്നുവോ അതു മിക്കപ്പോഴും നമുക്കു ലഭിച്ചേക്കും. ദൈവം അതു തടഞ്ഞില്ലെന്നു വരാം. അങ്ങനെ നമ്മുടെ പ്രാർത്ഥനയ്ക്കുത്തരം ലഭിച്ചതായി വിചാരിക്കാം, എന്നാൽ അങ്ങനെ ലഭിക്കുന്ന ഉത്തരം നമ്മുടെ ആത്മീയമായ വളർച്ചയ്ക്കു ഹാനികരമായിത്തീരാം.

പ്രാർത്ഥനയ്ക്കുത്തരം ലഭിക്കുമെന്നുള്ളതു് ഈ വിധത്തിൽ ആലോചിക്കുമ്പോൾ ഭയാനകമായ ഒരു പരമാർത്ഥമാണു്. ജീവിതത്തിൽ നാം ചോദിക്കുന്നതു് നമുക്കു ലഭിച്ചേക്കാം. അതുകൊണ്ടു നാം വളരെ ആലോചിച്ചുവേണം ചോദിപ്പാൻ. എന്തു ചോദിക്കണമെന്നുള്ളതു് ഗൗരവമായി ആലോചിച്ചുവേണം തീരുമാനിക്കുവാൻ. വ്യക്തികളും രാഷ്ട്രങ്ങളും കൂടുതൽ കൂടുതൽ ഉയർന്ന ജീവിതത്തോതിനായി മുറവിളികൾ കൂട്ടുന്ന കാലമാണിതു്. ഉയർന്ന ജീവിതത്തോതു പലപ്പോഴും ആവശ്യവും നല്ലതുംതന്നെ. എന്നാൽ ധാർമ്മികവും ആത്മീയവുമായ മൂല്യങ്ങളെ ആകമാനം അവഗണിച്ചുകൊണ്ടുള്ള ഉയർന്ന ജീവിതത്തോതു് വ്യക്തിക്കോ രാഷ്ട്രത്തിനോ ആരോഗ്യപരമായി ഭവിക്കയില്ല. താണ ജീവിതത്തോതുള്ളിടത്തും ഉയർന്ന ധാർമ്മികമാനദണ്ഡങ്ങൾ സാദ്ധ്യമാകണം. അതിനു മുൻഗണന കൊടുത്തുകൊണ്ടുള്ള ജീവിതത്തോതുയർത്തൽ നല്ലതുതന്നെ. അല്ലാത്തതു ക്ഷയോന്മുഖമായിരിക്കും.

ജീവിതത്തിൽ നമുക്കു ലഭിക്കുന്ന ഉത്തരങ്ങൾ—അവ പ്രാർത്ഥനയുടെ ഫലമാകട്ടെ, നമ്മുടെ ആഗ്രഹത്തിന്റെയും പ്രയത്നത്തിന്റെയും ഫലമാകട്ടെ—അവ അറിഞ്ഞും അറിയാതെയും നമ്മുടെ സ്വഭാവത്തെയും ഭാവിയെയും നിർണ്ണയിക്കുവാൻ പര്യാപ്തമാണു്. "ഒരു മകൻ അപ്പനോടു് അപ്പം ചോദിച്ചാൽ കല്ലുകൊടുക്കുമോ?" എന്നു കർത്താവു ചോദിക്കുന്നു. എന്നാൽ ഒരു മകൻ അപ്പമാണെന്നു തെററിദ്ധരിച്ചുകൊണ്ടു കല്ലു ചോദിക്കുകയും, അതു കല്ലാണെന്നു മനസ്സിലാക്കുവാൻ വിസമ്മതിക്കയും ചെയ്യുന്നെങ്കിൽ, ചിലപ്പോൾ അവന്റെ പ്രാർത്ഥനയ്ക്കുത്തരമായി പിതാവു കല്ലുകൊടുക്കേണ്ടിവന്നേക്കും. അവൻ കല്ലു രുചിച്ചറിഞ്ഞു് കല്ലാണെന്നു മനസ്സിലാക്കുവാൻ പിതാവു് അനുവദിച്ചേക്കും. മുടിയനായ പുത്രനു് വീട്ടിലെ ജീവിതം വിരസമായിത്തോന്നി. വിദൂരദേശത്തുള്ള സ്വതന്ത്രജീവിതത്തിന്റെ സുഖങ്ങൾ അവനെ മാടിവിളിച്ചു. അവൻ അതൊന്നനുഭവിച്ചറിയുവാൻ പിതാവു് അനുവദിക്കുകയും ചെയ്തു. മനസ്സോടെയല്ല ഹൃദയവേദനയോടുകൂടി. പ്രായപൂർത്തി വന്ന മകന്റെ സ്വാതന്ത്ര്യത്തെ പിതാവു തടയുന്നില്ല. അവൻ വേണ്ടുവോളം സുഖിച്ചു. സുഖം ക്രമേണ ദുരിതമായി പരിണമിച്ചു. അവൻ അപ്പമെന്നു വിചാരിച്ചതു് കല്ലാണെന്നു ബോദ്ധ്യപ്പെട്ടു. ദൈവത്തിനു നമ്മെ പഠിപ്പിക്കുവാനുള്ള ഏകമാർഗ്ഗം ചിലപ്പോൾ നാം നേരിട്ടനുഭവിച്ചറിയുക എന്നുള്ളതായിരിക്കും.

എന്നാൽ ദൈവത്തിന്റെ കരുണാതിരേകത്താൽ എപ്പോഴും ഇങ്ങനെ സംഭവിക്കുന്നില്ല. ദൈവം പലപ്പോഴും നമ്മുടെ പ്രാർത്ഥനകൾക്കു് നാം ആഗ്രഹിക്കുന്ന ഉത്തരം നൽകുന്നില്ല. ഉത്തരം നിഷേധിക്കുന്നതു് ക്രൂരമായി നമുക്കു തോന്നാം. എന്നാൽ യഥാർത്ഥത്തിൽ അതു ദൈവത്തിന്റെ കരുണയും കൃപയും നിമിത്തമാണു്. ജീവിതത്തിൽ നാം ആഗ്രഹിക്കുന്നതു പലതും കൂടാതെ കഴിക്കാൻ നാം നിർബന്ധിതരായിത്തീർന്നേക്കാം. എന്നാൽ അങ്ങനെയുള്ള അനുഭവങ്ങളിൽ അനുഗ്രഹങ്ങൾ ഒളിഞ്ഞു കിടപ്പുണ്ടായിരിക്കും. വളരെ ധനികനായ ഒരു പിതാവു് തന്റെ ഏകപുത്രനെ ഉന്നത രീതിയിൽ നടത്തപ്പെടുന്ന ഒരു വലിയ ബോർഡിങ്ങ് സ്കൂളിൽ ചേർക്കുവാനായി കൊണ്ടു ചെന്നു. ഹെഡ്മാസ്റ്ററുമായുള്ള സംഭാഷണമദ്ധ്യേ ആ പിതാവു പറഞ്ഞു. "സാറേ, എന്റെ ചെറുപ്പകാലത്തു് പണം കുറവായിരുന്നതിനാൽ ഞാൻ പല പ്രയാസങ്ങളും അനുഭവിക്കേണ്ടിവന്നു. എന്നാൽ എന്റെ കുട്ടിക്കു് അങ്ങനെയുള്ള പ്രയാസങ്ങളൊന്നും തന്നെ ഉണ്ടാകരുതെന്നു ഞാൻ തീരുമാനിച്ചിരിക്കയാണു്. അവൻ എന്താവശ്യപ്പെട്ടാലും സാറു കൊടുക്കണം. അതിനു് എത്ര പണം വേണ്ടിവന്നാലും ഞാൻ അയച്ചുതരാം." ഹെഡ്മാസ്റ്റർ ഉത്തരമായി പറഞ്ഞു. "സാറെ, ക്ഷമിക്കണം. നിങ്ങളുടെ കുട്ടിയെ ഈ സ്കൂളിൽ ചേർക്കാൻ നിവൃത്തിയില്ല." ക്ഷുഭിതനായ പിതാവു് അതിനുള്ള കാരണം ആരാഞ്ഞു. ഹെഡ്മാസ്റ്റർ പറഞ്ഞു. "നിങ്ങൾ ആഗ്രഹിക്കുന്ന രീതിയിൽ ഈ കുട്ടി ഇവിടെ ജീവിച്ചാൽ അവൻ സ്വയം നശിക്കുകയും ഈ സ്കൂളിനെ നശിപ്പിക്കുകയും ചെയ്യും. ചില കാര്യങ്ങൾ കൂടാതെ കഴിക്കുക എന്നുള്ളതു് സ്വഭാവരൂപീകരണത്തിൽ ഒഴിച്ചുകൂടാത്ത ഒരു ശിക്ഷണമാണു്. അതു നിങ്ങളുടെ കുട്ടിക്കു ലഭിക്കാത്തപക്ഷം അവൻ സ്വഭാവദൃഢതയുള്ളവനായി വളർന്നു വരികയില്ല. നിങ്ങൾ ഇപ്പോൾ എത്തിയിരിക്കുന്ന നിലയിലെത്താൻ നിങ്ങളെ സഹായിച്ചതു് ചെറുപ്പത്തിൽ നിങ്ങൾ നേരിടേണ്ടിവന്ന പ്രയാസങ്ങളാണു് എന്നുള്ളതു നിങ്ങൾ വിസ്മരിച്ചിരിക്കാം."

ദൈവം ധനികനായ ഒരു പിതാവാണു്. തന്റെ മക്കൾക്കു് എന്തും കൊടുക്കുവാൻ കഴിവുള്ളവനാണു്. എന്നാൽ മേൽ വിവരിച്ച പിതാവിനെപ്പോലെ ബുദ്ധിശൂന്യനല്ല ദൈവം. നമ്മുടെ നന്മയ്ക്കല്ലാത്ത കാര്യങ്ങൾ ചോദിച്ചാൽ ദൈവം നിഷേധിക്കുന്നെങ്കിൽ ആ നിഷേധാത്മകമായ ഉത്തരം സസന്തോഷം സ്വീകരിക്കുവാൻ നാം പഠിക്കണം. എല്ലായ്പോഴും ദൈവം നമുക്കു സമൃദ്ധിയായി നൽകുവാൻ ആഗ്രഹിക്കുന്ന ഒരു ദാനം തന്റെ പരിശുദ്ധാത്മാവാണു്. "ദോഷികളായ നിങ്ങൾ നിങ്ങളുടെ മക്കൾക്കു് നല്ല ദാനങ്ങൾ നൽകുവാൻ അറിയുന്നെങ്കിൽ സ്വർഗ്ഗസ്ഥനായ പിതാവു് തന്നോടു ചോദിക്കുന്നവർക്കു് പരിശുദ്ധാത്മാവിനെ എത്ര അധികമായി കൊടുക്കും" എന്നു കർത്താവു ചോദിക്കുന്നു. എല്ലാ ലൗകികദാനങ്ങളെക്കാളും അധികമായി ആത്മീയദാനങ്ങളെ കാംക്ഷിക്കുവാനും ചോദിക്കുവാനും നാം പഠിക്കണം. അപ്പോൾ ലൗകികദാനങ്ങൾക്കും അവ അർഹിക്കുന്ന സ്ഥാനം മാത്രം കൊടുക്കുവാനും ദൈവഹിതപ്രകാരം അവയെ ആവശ്യപ്പെടുവാനും ദൈവം നമ്മെ പ്രാപ്തരാക്കും.

# ബാസൽ മിഷൻ സംഘം

## മലബാറിലെ പ്രവർത്തനങ്ങൾ

കെ. പി. വറീദ്

(കോഴിക്കോട്ട് ബി. ഇ. എം. ഗേൾസ് ഹൈസ്കൂളിൽ നവംബർ 2–ാംതീയതി ആദ്യ മിഷനറിമാരുടെ ചിത്രങ്ങൾ, പുസ്തകങ്ങൾ ജീവചരിത്രങ്ങൾ മുതലായവയുടെ ഒരു പ്രദർശനം ഉൽഘാടനം ചെയ്തു.)

19–ാം നൂററാണ്ടിൻെറ ആദ്യവർഷങ്ങളിൽ ബ്രിട്ടൻ, പ്രഷ്യ, റഷ്യ എന്നീ രാജ്യങ്ങൾ ഫ്രാൻസിലെ ചക്രവർത്തിയായ നെപ്പോളിയനുമായി ഒരു ഉഗ്രസമരത്തിൽ ഏർപ്പെട്ടിരുന്നു. സഖ്യകക്ഷികളുടെ ഒരു പട്ടാളം 1815—ൽ സ്വിററ്സർലണ്ടിലെ ബാസൽ പട്ടണത്തിൽ ക്യാമ്പുചെയ്തിരുന്ന അവസരത്തിൽ ഭക്തന്മാരായ ചില പട്ടാള ഉദ്യോഗസ്ഥന്മാർ സ്ഥലത്തെ ഒരു പള്ളിയിൽ പ്രാർത്ഥിക്കുകയായിരുന്നു. നെപ്പോളിയനിൽനിന്നു തങ്ങളുടെ രാജ്യങ്ങൾക്കു രക്ഷ കിട്ടിയാൽ ഒരു മിഷൻ സംഘം സ്ഥാപിക്കുമെന്ന് അന്ന് അവർ പ്രതിജ്ഞചെയ്തു. ആ കൊല്ലംതന്നെ വാട്ടർലൂ യുദ്ധത്തിൽവച്ച് നെപ്പോളിയൻ തോല്പിക്കപ്പെടുകയും തടവുകാരനായി പിടിക്കപ്പെടുകയും ചെയ്തുവല്ലോ. 1816 ഓഗസ്റ്റ് 26–ാംതീയതി തന്നെ അവർ ബാസലിൽ ഒരു കോളജ് സ്ഥാപിച്ചു. അതിൻെറ നടത്തിപ്പ് ബാസൽ കമ്മിററി എന്ന നിർവാഹക സമിതിയെ ഏല്പിച്ചു. ഇതാണ് ബാസൽ മിഷൻ സംഘത്തിൻെറ ഉൽഭവം.

1833–ൽ ആയിരുന്നു സ്വന്തം മിഷൻ സംഘം സ്ഥാപിക്കുവാനായി ബാസൽ കമ്മിററി തീർച്ചയാക്കിയതു്. അതിനനുസരിച്ച് അവർ റവ. ഹെബിക്ക്, റവ. ലേനർ, റവ. ഗ്രെയിനർ എന്ന ആദ്യത്തെ മൂന്നു മിഷനറിമാരെ മലബാറിലേക്ക് അയച്ചു. അവർ 1834 ഒക്ടോബർ 14–ാംതീയതി രാവിലെ കോഴിക്കോട്ടു കപ്പലിറങ്ങി. അവിടത്തെ ജഡ്ജിയായിരുന്ന നെൽസൻസായ്പ് അവരെ സ്വീകരിച്ചു. കുറെ നാൾ തൻെറ അതിഥികളായി താമസിപ്പിച്ചു. അധികം താമസിയാതെ അവർ ബാസൽ കമ്മിററിയുടെ നിർദ്ദേശമനുസരിച്ച് മംഗലാപുരത്തേക്കു പോയി.

### മതപ്രവർത്തനം

അവരുടെ ഉദ്ദേശം യേശുക്രിസ്തുവിൻെറ പരിപാവനമായ ഉപദേശങ്ങളെപ്പററി അക്രൈസ്തവരോട് പ്രസംഗിച്ച് അവരെ ക്രിസ്തുവിൻെറ അനുയായികളാക്കുക എന്നതായിരുന്നു. അതിനുവേണ്ടി എന്തു ത്യാഗവും സഹിപ്പാൻ അവർക്ക് ഭയമുണ്ടായിരുന്നില്ല. മംഗലാപുരത്തു് വേല ചെയ്യുന്ന വേളയിൽ ഹെബിക്ക് സായ്പ് പല സ്ഥലങ്ങളിലും ചെന്ന് ക്രിസ്തുവിനെപ്പററി പ്രസംഗിച്ചു. അങ്ങനെ അദ്ദേഹം കണ്ണൂരിലും വരുവാനിടയായി. കണ്ണൂർ അന്ന് ഒരു വലിയ പട്ടാള കേന്ദ്രമായിരുന്നു. പട്ടാള ഉദ്യോഗസ്ഥന്മാരുടെയും പട്ടാളക്കാരുടെയും ഇടയിൽ ഈ ക്രിസ്തുഭക്തൻ ധൈര്യത്തോടുകൂടെ യേശുവിൻെറ ഉപദേശം അവരെ അറിയിച്ചു. വലിയ പ്രതിബന്ധങ്ങൾ ഉണ്ടായിരുന്നിട്ടും, ഒരു ചെറിയ സംഘം പട്ടാളക്കാർ മനസ്സു തിരിഞ്ഞു് ക്രിസ്ത്യാനികളായി ത്തീർന്നു.

സംഘത്തിൻെറ പ്രവർത്തനങ്ങൾ വർദ്ധിച്ചപ്പോൾ അധികമധികം മിഷനറിമാരെ കമ്മിററി ഇന്ത്യയിലേക്കയച്ചു. അങ്ങനെ വന്നവരിൽ ഏററവും പ്രഗൽഭനും പ്രസിദ്ധനും ഡോ. ഹെർമ്മൻ ഗുണ്ടർട്ട് ആയിരുന്നു. ഉന്നത കലാശാലാ ബിരുദധാരിയായ അദ്ദേഹത്തിന് ഭാഷകൾ പഠിക്കുവാൻ ഒരു പ്രത്യേക കഴിവ് ദൈവം കൊടുത്തിരുന്നു. 1839 ഏപ്രിൽ 12–ാംതീയതി അദ്ദേഹം തലശ്ശേരിക്കടുത്ത നെല്ലൂരിൽ താമസമാക്കി. സുവിശേഷപോഷണപ്രവൃത്തിയും മലയാളഭാഷാപഠനവും ഒരുമിച്ചുനടത്തി. അല്പം കഴിഞ്ഞപ്പോൾ ഹെബിക്ക് സായ്പും മലബാറിലേക്ക് വന്ന് കണ്ണൂരിൽ താമസിച്ചു. അതിൻെറശേഷമാണ് അദ്ദേഹം വളരെ ശക്തിയായ രീതിയിൽ സുവിശേഷഘോഷണം നടത്തിയതു്. അതിൻെറ ഫലമായി വളരെ ആളുകൾ ക്രിസ്ത്യാനികളായിത്തീർന്നു. അന്നാണ് കൊച്ചിയിലെ വീരകേരള മഹാരാജാവിൻെറയും കുഞ്ഞിക്കാവു് നേത്യാരമ്മയുടെയും പുത്രനായ രാമവർമ്മ എന്ന യുവാവു് ക്രിസ്തുമതം സ്വീകരിച്ച് യാക്കോബ് രാമവർമ്മൻ എന്ന പേർ സ്വീകരിച്ചതു്. ഹെബിക്ക് സായ്പും അനുയായികളും പല സ്ഥലങ്ങളിലും സഞ്ചരിച്ചു ക്രിസ്തുമതം പ്രസംഗിച്ചു. പത്തു മുപ്പതു കൊല്ലങ്ങൾക്കിടയിൽ കണ്ണൂരു്, തലശ്ശേരി, നെട്ടൂർ, ചോമ്പാൽ, കോഴിക്കോട്ട്, കൊടക്കൽ, വാണിയംകുളം, പാലക്കാട്ട് എന്നിവിടങ്ങളിലെല്ലാം ബാസൽ മിഷൻ സഭകൾ സ്ഥാപിതമായി.

അന്ന് മലബാർ ഈസ്റ്റ് ഇന്ത്യാകമ്പനിക്കാരുടെ ഭരണത്തിൻ കീഴിലായിരുന്നു. കമ്പനിയുടെ സർവീസിലുണ്ടായിരുന്ന അനേകം ഉയർന്ന ഉദ്യോഗസ്ഥന്മാർ ഭക്തരായ ക്രിസ്ത്യാനികളായിരുന്നതിനാൽ പുതുതായി വന്ന മിഷനറിമാർക്ക് അവർ പല ഒത്താശകളും സഹായങ്ങളും ചെയ്തുകൊടുത്തു. കോഴിക്കോട്ടെ ജഡ്ജി നെൽസൻ, മംഗലാപുരത്തെ തുക്ടി ആൻഡേർസൻ, തലശ്ശേരിയിലെ ജഡ്ജി സ്റ്റ്രായിഞ്ച്, കോഴിക്കോട്ടെ കലക്ടർ കണ്ണോലി, പാലക്കാട്ടെ തുക്ടി നിക്കൽസൺ എന്നിവരുടെ പേരുകൾ പ്രസ്താവ്യമാണ്. അപ്രകാരംതന്നെ മലബാറിലെ പല വലിയ ജന്മികളും അറക്കൽ രാജാ, കോലത്തിരി രാജാ, കടത്തനാട്ടു രാജാ, സാമൂതിരി രാജാവു്, പാലക്കാട്ട് രാജാവു് എന്നീ നാടുവാഴികളും അന്നത്തെ മിഷനറിമാർക്ക് ഭൂസ്വത്ത് വാങ്ങുന്നതിലും പള്ളികൾ വയ്ക്കുന്നതിലും സ്കൂളുകൾ സ്ഥാപിക്കുന്നതിലും അങ്ങേയററം സഹായ സഹകരണങ്ങൾ ചെയ്തുകൊടുത്തുവെന്ന് ഇപ്പോഴത്തെ ക്രിസ്ത്യാനികൾ നന്ദിപൂർവം സ്മരിക്കുന്നു.

19–ാം നൂററാണ്ട് അവസാനിക്കുമ്പോഴേക്കും ബാസൽ മിഷൻ പ്രവർത്തനരംഗങ്ങൾ എണ്ണത്തിലും വണ്ണത്തിലും വളരെ വർദ്ധിച്ചിരുന്നു. നാല്പതോളം എലിമെൻററി സ്കൂളുകൾ അവർക്കുണ്ടായിരുന്നു. കൂടാതെ ആറു് ഇംഗ്ലീഷ് സ്കൂളുകളും. അവ എല്ലാവർക്കും പ്രത്യേകിച്ച് പിന്നോക്കസമുദായക്കാർക്കും വലിയ അനുഗ്രഹമായിത്തീർന്നു. 1848—ൽ കല്ലായിൽ സ്ഥാപിച്ച പള്ളിക്കൂടമാണ് വികസിച്ച്, ഇപ്പോൾ പ്രസിദ്ധിയാർജ്ജിച്ച മലബാർ ക്രിസ്ത്യൻ കോളജായിത്തീർന്നതു്.

### വ്യവസായശാലകൾ

ബാസൽ മിഷൻ അതിൻെറ വ്യക്തിമുദ്ര പതിപ്പിച്ച വേറൊരു രംഗം അവരുടെ വ്യവസായശാലകളായിരുന്നു. അതിനായി ബാസൽ ട്രേഡിങ്ങ് കമ്പനി എന്ന സ്ഥാപനം സ്വിററ്സർലണ്ടിൽ രൂപീകരിച്ചു. ക്രിസ്ത്യാനികളായിത്തീർന്ന ആളുകൾക്ക് അഹോവൃത്തിമാർഗ്ഗം നൽകുക എന്ന ഉദ്ദേശത്തോടുകൂടെ അവർ മലബാറിൽ പല സ്ഥലങ്ങളിലും ഓട്ടുകമ്പനികളും നെയ്ത്തുശാലകളും പണിതു. കമ്പനികളിലെ യന്ത്രങ്ങളും പ്രവർത്തിരീതികളും ഏററവും പരിഷ്കരിച്ച വിധത്തിൽ ഉണ്ടാക്കപ്പെട്ടവയും നടത്തപ്പെട്ടവയുമായിരുന്നു. സമർത്ഥന്മാരായ ജർമ്മൻ മാനേജർമാരുടെ നിസ്വാർത്ഥസേവനത്തിൻെറയും വിശ്വസ്തരായ ആദ്യക്രിസ്ത്യാനിത്തൊഴിലാളികളുടെ കഠിനാദ്ധ്വാനത്തിൻെറയും ഫലമായി ഈ കമ്പനികളിൽ ഉണ്ടാക്കിയ ഓടുകളുടെ ഉറപ്പും, നെയ്ത്തു തുണിത്തരങ്ങളുടെ മേന്മയും ഇന്ത്യയിൽ മാത്രമല്ല കിഴക്കൻ ഏഷ്യാപ്രദേശങ്ങളിലും പ്രസിദ്ധമായി. മംഗലാപുരം ഓടും, "മിഷൻചെക്കും" ഒന്നാംതരം ഓടിൻെറയും, ഏററവും നല്ല തുണി

...യങ്ങളായിത്തീർന്നു. ഈ വ്യവസായങ്ങളിൽ ...ന് ബാസൽ കമ്പനിക്ക് വമ്പിച്ച ലാഭമുണ്ടായെങ്കിലും അവർ മുടക്കുമുതലിന്റെ 5 ശതമാനം പലിശ മാത്രം എടുത്തു്, ബാക്കി ലാഭം മുഴുവനും കമ്പനികൾ വലുതാക്കുവാനും മിഷൻ സംഘത്തിന്റെ പ്രവൃത്തി വ്യാപിപ്പിക്കുവാനും വിനിയോഗിച്ചു.

ബാസൽ മിഷൻ ആതുരശുശ്രൂഷ മറന്നില്ല. കോഴിക്കോട്ടു് നല്ല നിലയിലുള്ള ഒരു ആശുപത്രിയും, വാണിയംകുളം, കൊടക്കൽ, പയ്യന്നൂർ എന്നിവിടങ്ങളിൽ ഡിസ്പെൻസറികളും അവർ നടത്തിയിരുന്നു.

## ഗുണ്ടർട്ടിന്റെ നിഘണ്ടു

ബാസൽ മിഷന്റെ സേവനങ്ങളെപ്പററി പറയുമ്പോൾ മിഷനറിമാർ മലയാളഭാഷയ്ക്കും സാഹിത്യത്തിനും നൽകിയ സേവനങ്ങൾ മറക്കുവാൻ വയ്യാ. ഡോക്ടർ ഗുണ്ടർട്ടിന്റെ മലയാളം—ഇംഗ്ലീഷ് നിഘണ്ടു മലയാളഭാഷാ ചരിത്രത്തിൽ ഇന്നും ഒരു ദീപസ്തംഭമായി പ്രശോഭിക്കുന്നു. ശാസ്ത്രീയരീതിയിൽ ആസൂത്രണം ചെയ്യപ്പെട്ട ആ ഡിക്ഷണറിയിൽ, ഓരോ വാക്കിന്റെയും അർത്ഥം മാത്രമല്ല കൊടുത്തിട്ടുള്ളതു്. അവ ഓരോന്നിന്റെ പ്രയോഗവും അവ എവിടെ പ്രയോഗിച്ചിരിക്കുന്നു എന്നതു കാണിപ്പാൻ എത്രയോ ഉദ്ധരണികളും ഓരോ വാക്കിന്റെ ചുവടെ ചേർത്തിട്ടുണ്ടു്. കൂടാതെ അദ്ദേഹം ബൈബിളിലെ പല ഭാഗങ്ങളും മലയാളത്തിലേക്കു് തർജ്ജമ ചെയ്തിട്ടുണ്ടു്. പാട്ടുകൾ രചിച്ചു. പാഠപുസ്തകങ്ങളും മലയാള വ്യാകരണവും എഴുതി, മലയാളഭാഷയിലെ ആദ്യത്തെ മാസികകളായ "രാജ്യസമാചാര"വും, "പശ്ചിമോദയ"വും അദ്ദേഹത്തിന്റെ മേൽനോട്ടത്തിലാണു് പ്രസിദ്ധീകരിച്ചതു്. പോരെങ്കിൽ ഒരു ലിത്തോ പ്രസ്സും (കല്ലച്ചും) അദ്ദേഹം സ്ഥാപിച്ചു. ഗുണ്ടർട്ടു് സായ്‌വ് കൂടാതെ ഈററിയോൻ, ഡീററസ്, ഫ്റോൺമെയർ മിഷനറിമാരും മലയാളത്തിൽ പാട്ടുകളും പുസ്തകങ്ങളും എഴുതിയിട്ടുണ്ടു് ഇങ്ങനെ പോകുന്നു ആദ്യമിഷനറിമാരുടെ സേവനങ്ങളുടെ പരമ്പര.

## വിദ്യാഭ്യാസരംഗത്തിൽ

20–ാം നൂററാണ്ടിന്റെ ആദ്യവർഷങ്ങളിൽ ബാസൽ മിഷന്റെ പ്രവർത്തനങ്ങൾ അത്യധികമായി വ്യാപിച്ചു. അവർ പല പുതിയ പദ്ധതികൾക്കും പ്ലാനിട്ടു. കോഴിക്കോട്ടെ കോളേജ് ഒന്നാം ഗ്രേഡായി ഉയർത്തുക, അവിടെത്തന്നെ നവീനസജ്ജീകരണങ്ങളോടുകൂടിയ ഒന്നാംതരം ഒരു ആശുപത്രി ഉണ്ടാക്കുക, കൊയിലാണ്ടിയിൽ വലിയ ചായം മുക്കുന്ന കമ്പനിയും നെയ്ത്തുശാലയും സ്ഥാപിക്കുക, പഴയ ഓട്ടുകമ്പനികൾ പൊളിച്ചു പണിയുക, നെയ്ത്തുശാലകൾ യന്ത്രവല്ക്കരിക്കുക, വാച്ചുകൾ, വിളക്കുകൾ, കുടകൾ എന്നിവ കുടിൽവ്യവസായങ്ങളായി നിർമ്മിക്കുക എന്നിവയാണു് അവയിൽ ചിലതു് എന്നു കേട്ടിട്ടുണ്ടു്.

അപ്പോഴാണു് ഒന്നാംലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടതു്. മിഷനറിമാരിൽ തൊണ്ണൂറു ശതമാനവും ജർമ്മൻകാരായിരുന്നതുകൊണ്ടു് അവരെയെല്ലാം ബ്രിട്ടീഷ് ഗവണ്മെൻറു് തടങ്ങലിൽവച്ചു. വസ്തുക്കൾ കണ്ടുകെട്ടി. വ്യവസായസ്ഥാപനങ്ങൾ മററുള്ളവരെ ഏല്പിച്ചു. സ്കൂളുകളുടെ ഗ്രാൻറു് തടഞ്ഞുവച്ചു കാലക്രമേണ മററു മിഷനറിസംഘങ്ങളുടെ സഹായത്താൽ ചില അയവുകൾ വന്നെങ്കിലും പണ്ടത്തെ സുവിശേഷഘോഷണത്തിനുള്ള ആവേശവും സേവനവ്യാപ്തിയും ധനസമൃദ്ധിയും പിന്നെ വീണ്ടുകിട്ടിയില്ല. ഇനി കിട്ടുമോ എന്നതു സംശയവുമാണു്.

1947–ാം കൊല്ലം മലബാറിലെ ബാസൽമിഷൻ സഭ പുതുതായി ഉടലെടുത്ത ദക്ഷിണേന്ത്യാ സഭയുടെ ഭാഗമായിത്തീർന്നു. ഇപ്പോൾ സഭകളും വിദ്യാഭ്യാസസ്ഥാപനങ്ങളും പുതിയ പന്ഥാവിൽകൂടെ പഴയ ലക്ഷ്യപ്രാപ്തിക്കുവേണ്ടി പ്രവർത്തിച്ചുപോരുന്നു. ഈ ക്രിസ്തീയസഭ മലബാറിലെ മററു സമുദായങ്ങൾക്കും ഒരു അനുഗ്രഹമായിത്തീരട്ടെ എന്ന ആശംസയോടുകൂടി ഈ ലേഖനം അവസാനിപ്പിക്കുന്നു.

—മാതൃഭൂമി—

## SCHOOL AND HOM

(continued from page 12)

overall supervision of the home.

Most schools recognise this fact, probably greater extent than the home. It is demonstrate the development of parent-teacher associations and o days in the day schools and the accessibility of the hou master in the boarding schools.

It has to be noted, however, that the parent's zeal must not outturn his wisdom. As adolescence is reached, youth resists overt direction; he prefers consultation. At such a time, persuasion and benevolent counsel are more acceptable to him than categorical command. This is truer today than ever it was, particularly as the modern adolescent who is still under parental influence finds so many of his own age group almost, if not altogether, free of it.

If the child suspects that what his parent is really hoping for in his son is merely another youthful edition of himself—with the parent's exact outlook and philosophy, the parent's form of behaviour, the parent's conventions and mode of dress—then there will be resistance.

If the earlier training has been sound and benevolent, and if the adolescent sees that the parental hand is gradually being removed from the tiller, that sometimes he is even expected to make his own decisions with father's hand completely removed, then the transition from childhood to maturity is often easier. There may be a period of difficult independence, of personal assertiveness, and even rebellion, but, was it not the experience of many of us that when the storm had died down, we were inclined to return to the standards that had been earlier set for us? In the serene waters of maturity, we are able to reflect on the elements that contributed to our happy childhood and youth.

We think of course, upon the strange characters at school who taught us at various stages; of the clergy and Christian workers whose talks we have long since forgotten but whose personalities left a lasting impression; of the various organisations where we had learnt something of the difficult art of living in a community.

But what we reflect upon most, and what we may well seek to emulate when parenthood comes our way, is the incalculable influence of our own early home training, the disciplines of good and godly habits, the shining examples of Christian piety and good will; the good fun, given and taken; the encouragement of consideration for others: The concern for our welfare—the choice of school, the support of all activities in which the child took part.

How father always attended speech day and mother never missed the parents' meeting! How we talked over the sermon, the Crusader leader's address the book that had just been read, the school report, the rather nasty novel we had left lying about, that awful girl we brought home whom, strangely enough, we thought the world of at the time,

In the years ahead the re-sources available for educating our young people will increase. In the forseeable future, the school leaving age will be raised; the University of the Air, open to us by turning a knob in the opposite corner of the sitting room, will present us with further tremendous opportunities. But it is in the use, the right and proper use, of these facilities that the pare must still have a high and solemn duty. And from th

# ...ക്രൈസ്തവസാഹിത്യവാരം

ജോർജ്ജ് അലക്സാണ്ടർ

...ക്രൈസ്തവസാഹിത്യസമിതി (സി. എൽ. എസ്.)യുടെ ...ഭിമുഖ്യത്തിൽ ആണ്ടുതോറും നടത്തിവരാറുള്ള ക്രൈസ്തവ സാഹിത്യവാരം ഈ വർഷം നവംബർ 24 മുതൽ ഡിസംബർ 1 വരെ കൊണ്ടാടുവാൻ കമ്മിററി തീരുമാനിച്ചിരിക്കുന്നു.

ഗ്രന്ഥപാരായണാസക്തി കതിച്ചു കയറിക്കൊണ്ടിരിക്കുന്ന ഇക്കാലത്തു ധാർമ്മികവളർച്ചയ്ക്കു സഹായകമായ സാഹിത്യം പ്രചരിപ്പിക്കുകയും അശ്ലീലസാഹിത്യത്തിൽനിന്നു ജനതയെ രക്ഷിക്കുകയും ചെയ്യേണ്ടതു് അത്യാവശ്യമത്രേ. ഈ ലക്ഷ്യത്തോടുകൂടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ക്രൈസ്തവ സാഹിത്യസമിതിയുടെ പ്രസിദ്ധീകരണങ്ങൾ പ്രചരിപ്പിക്കുവാനും സമിതിയുടെ പ്രവർത്തനങ്ങളിലേക്കു പൊതുജനശ്രദ്ധ ആകർഷിക്കുവാനും ആയി വേർതിരിക്കപ്പെട്ടിട്ടുള്ള ഒരു സന്ദർഭമാണു് ഈ സാഹിത്യവാരം.

സാഹിത്യസമിതി പ്രസിദ്ധീകരണങ്ങളുടെ പ്രചരണത്തിൽ സഹകരിക്കണമെന്നു് ആഗ്രഹിക്കുന്നവർക്കു് ആകർഷണീയമായ കമ്മീഷൻ വ്യവസ്ഥകൾ നൽകപ്പെടും.

കേരളത്തിലെ ക്രൈസ്തവസഭാവിഭാഗങ്ങളുടെ സംഘടിതമായ സഹകരണം ഈ ഉദ്യമത്തിൽ ഉണ്ടായിരിക്കുമെന്നു ഞങ്ങൾ ആശിക്കുന്നു. നവംബർ 24-ാം തീയതി സാഹിത്യ ഞായറാഴ്ചയായി കൊണ്ടാടുകയും ഓരോ ഇടവകയുടെയും ആഭിമുഖ്യത്തിൽ ഒരു ക്രൈസ്തവസാഹിത്യപ്രചരണം തുടർന്നുള്ള ആഴ്ചയിൽ സജ്ജീകരിക്കുകയും ചെയ്യുക എന്നുള്ളതാണു് ക്രൈസ്തവസാഹിത്യവാരത്തിൻെറ പ്രധാനമായ പരിപാടി. സാഹിത്യഞായറാഴ്ച ഉപയോഗിക്കുവാനുള്ള പ്രാർത്ഥനകളും പ്രസംഗക്കുറിപ്പുകളും മററും അടങ്ങിയ ലഘുലേഖ ഓരോ ഇടവകയ്ക്കും യഥാസമയം എത്തിച്ചുകൊടുക്കുന്നതാണു്. വില്പനയ്ക്കുള്ള പുസ്തകങ്ങൾ ക്രൈസ്തവസാഹിത്യസമിതി, തിരുവല്ലാ, ആപ്പീസിൽനിന്നും മററു് അംഗീകൃതബുക്കുഡിപ്പോകളിൽ നിന്നും ഇടവകഭാരവാഹികളുടെ ഉത്തരവാദിത്വത്തിൽ (വിൽക്കാത്ത പുസ്തകങ്ങൾ തിരികെ എടുക്കപ്പെടും എന്ന വ്യവസ്ഥയിൽ) നൽകപ്പെടും. തൽസംബന്ധമായ കണക്കുകളെല്ലാം ഡിസംബർ 15-ാം തീയതിക്കകം തീർത്തിരിക്കേണ്ടതാണു്. 15-ാം തീയതിക്കകം കണക്കുകൾ തീർക്കാത്തവർക്കു് സാഹിത്യവാരസംബന്ധമായ ആനുകൂല്യങ്ങൾ ലഭിക്കുന്നതല്ല.

ആണ്ടിലൊരിക്കൽ മാത്രം ലഭിക്കുന്ന ഈ പ്രത്യേക ആനുകൂല്യങ്ങൾ ഗ്രന്ഥശാലകളും, വിദ്യാലയങ്ങളും മററും തക്കത്തിൽ ഉപയോഗിക്കുമെന്നു പ്രതീക്ഷിക്കുന്നു.

---

# മൃതദേഹം സംസ്ക്കരിക്കുന്നതിനു വൈഷമ്യം നേരിടുന്നതിൽ ഉൽക്കണ്ഠ

മൃതശരീരങ്ങൾ സംസ്ക്കരിക്കുന്ന കാര്യത്തിൽ ക്രൈസ്തവർ ചില സ്ഥലങ്ങളിൽ നേരിട്ടുകൊണ്ടിരിക്കുന്ന പ്രയാസങ്ങളിൽ, പരുമല്യ് (?) സ്ലീമ്മനാരി അങ്കണത്തിൽ ചേർന്ന സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സിൻെറ വിശേഷാൽ സമ്മേളനം ഉൽക്കണ്ഠ രേഖപ്പെടുത്തിയിരിക്കുന്നു

സത്വരമായ നടപടികൾ കേരളാ ഗവണ്മെൻറു് സ്വീ... രിച്ചു് പ്രശ്നത്തിനു ശാശ്വതപരിഹാരം ഉണ്ടാക്കണമെന്നും പ്രമേയത്തിൽ ആവശ്യപ്പെട്ടിട്ടുണ്ടു്.

പ്രമേയം ശ്രീ മാത്യു ഇഞ്ചയ്ക്കലോടി ഒരു ലഘുപ്രസംഗത്തോടുകൂടി അവതരിപ്പിക്കുകയും അഡ്വക്കേററ് ജി ജോൺ (കായംകുളം) പിൻതാങ്ങുകയും പ്രമേയം ഐകകണ്ഠ്യേന പാസ്സാക്കുകയും ചെയ്തു.

യോഗത്തിൽ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു.

മാത്യൂസ് മാർ കൂറിലോസ് തിരുമേനിയും റവ. ഫാദർ കെ. ടി. സഖറിയായും പ്രസംഗിച്ചു. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയും സന്നിഹിതനായിരുന്നു. റവ. ഡോ. സി. ററി. ഈപ്പൻ സ്വാഗതവും സെക്രട്ടറി ശ്രീ പി കെ. കുര്യൻ കൃതജ്ഞതയും പറഞ്ഞു.

# വർഗ്ഗവിവേചനത്തെ അപലപിക്കണം

വർഗ്ഗവിവേചനത്തെ അപലപിക്കണമെന്നു വത്തിക്കാൻ കൗൺസിലിനോടു് അമേരിക്കയിലെ റോമൻകത്തോലിക്കാ ബിഷപ്പുമാർ ആവശ്യപ്പെട്ടിരിക്കുന്നു.

അമേരിക്കയിലെ 147 ബിഷപ്പുമാർക്കുവേണ്ടി ലൂസിയാനയിലെ ബാററൻ റൂഗ് ബിഷപ്പ് റോബർട്ടു് ട്രേയ്സി തിരുമേനിയാണു് ഈ ആവശ്യം ഉന്നയിച്ചതു്. രാജ്യം, സാമൂഹ്യസ്ഥിതി, സ്ത്രീപുരുഷവ്യത്യാസം എന്നിവയുടെ അടിസ്ഥാനത്തിൽ യാതൊരു അസമത്വവും പാടില്ലെന്നു സഭയിൽ അൽമേനികളുടെ പങ്കിനെപ്പററി പ്രതിപാദിക്കുന്ന കരടു് അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടെന്നു് അദ്ദേഹം അറിയിച്ചു. "വർഗ്ഗം" എന്ന വാക്കുകൂടി അതിൽ ഉൾപ്പെടുത്തണമെന്നു് അദ്ദേഹം ആവശ്യപ്പെട്ടു.

ദൈവം എല്ലാ മനുഷ്യരെയും സമന്മാരായി സൃഷ്ടിച്ചുവെന്ന സത്യത്തിനു നിരക്കാത്തതാണു് വർഗ്ഗവിവേചനമെന്നും ജൂതനും ഗ്രീക്കുകാരനും തമ്മിൽ വ്യത്യാസമില്ലെന്നു ചൂണ്ടിക്കാട്ടി വർഗ്ഗവിവേചനത്തെ സെൻറു് പോൾ എതിർത്തിട്ടുണ്ടെന്നും ബിഷപ്പ് ട്രേയ്സി തിരുമേനി വ്യക്തമാക്കി. അമേരിക്കയിലും ലോകത്തിൻെറ ചില ഭാഗങ്ങളിലും നിലവിലുള്ള ചില സാഹചര്യങ്ങൾ മൂലം വിശ്വാസികൾക്കു് മതബോധനം നൽകുമ്പോൾ ബിഷപ്പുമാർക്കു് വർഗ്ഗവിവേചനപ്രശ്നം നേരിടേണ്ടതായിവരുന്നുണ്ടു്, വർഗ്ഗവിവേചനനയത്തെ വത്തിക്കാൻ കൗൺസിൽ അപലപിക്കയാണെങ്കിൽ അവരുടെ ജോലി വളരെ ലഘൂകരിക്കപ്പെടുമെന്നു് അദ്ദേഹം പറഞ്ഞു.

നിറത്തിൻെറ പേരിൽ അടിച്ചമർത്തപ്പെടുകയും പീഡിപ്പിക്കപ്പെടുകയും, സ്വാതന്ത്ര്യം നിഷേധിക്കപ്പെടുകയും ചെയ്തിരിക്കുന്നവർക്കു്, വർഗ്ഗവിവേചനനയത്തെ അപലപിക്കുന്നതുമൂലം തെല്ലൊരാശ്വാസവും ആത്മവിശ്വാസവും ലഭിക്കും.

വർഗ്ഗവിവേചനം സംബന്ധിച്ച കാര്യം കൂടി കൗൺസിൽ ഡ്രാഫ്ററിൽ ഉൾപ്പെടുത്തുന്നപക്ഷം തൽസംബന്ധമായി സഭ, ഭാവിയിൽ പുറപ്പെടുവിക്കുന്ന പ്രസ്താവനകൾക്കു സിദ്ധാന്തപരമായ ഒരടിസ്ഥാനം ഉറപ്പിക്കുമെന്നും തിരുമേനി അഭിപ്രായപ്പെട്ടു.

അവൈദികരെപ്പററി പരാമർശിക്കുന്ന അദ്ധ്യായം എക്യുമെനിക്കൽ കൗൺസിലിനു പററിയതല്ലെന്നു സിഡ്നി സഹായമെത്രാൻ തോമസ് മൂൺഡൂൺ പ്രസ്താവിച്ചു. ഈ അദ്ധ്യായത്തിനു് ഒരു ദൈവശാസ്ത്രപരമായ അടിസ്ഥാനം നൽകണമെന്നും അദ്ദേഹം പറഞ്ഞു.

വളരെക്കുറച്ചു് റോമൻ കത്തോലിക്കരുള്ള ഒരു രൂപതയിൽനിന്നാണു് താൻ വരുന്നതെന്നു് നസറേത്തിലെ ആർച്ചുബിഷപ്പു് ജോർജസ് ഹാക്കീം പറഞ്ഞു.

ലോകജനസംഖ്യയുടെ മൂന്നിൽ രണ്ടു ഭാഗം ജനങ്ങളും അക്രൈസ്തവരാണു്. എന്നാൽ അവരും ദൈവത്തിൻെറ ജനങ്ങളിൽ പെടുന്നവരാണെന്നുള്ളതു് വ്യക്തമാണു്. പക്ഷേ ഈ അദ്ധ്യായത്തിൽ അവരുടെ കാര്യം വിട്ടുകളഞ്ഞിരിക്കുകയാണെന്നു് അദ്ദേഹം പറഞ്ഞു.

സ്ത്രീകളെപ്പററിയും ഈ അദ്ധ്യായത്തിൽ പരാമർശിക്കുന്നില്ല. കൗൺസിലിൽ സ്ത്രീകളുടെ സ്ഥാനം ഉയർത്തിക്കിട്ടേണ്ടതാണെന്നും അദ്ദേഹം പറഞ്ഞു.

(റോയിട്ടർ)

---

he must not retreat. His task is to select. to co-ordinate, to advise, to keep the balance true to encourage to check, to train.

Where the home, by reason of indifference or incompetence, fails to discharge its opportunity, the problem is acute. Here is a challenge to the school, to the Church. But, on the basis of experience, there is ...o real substitute for the early training in the Christian ...ome.

—Church of England Newspaper.

ര. ഗു. No. K. 289 Licence N

ചർച്ച് വീക്കിലി

# SCHOOL AND HOME

Gordon Humphreys, writer of this article, is Headmaster of Ring Edward School, Witley, England

"Educated at..............School," runs the biographical note in "Who's Who," or in the obituary column. As a statement of fact, it is, of course, incomplete. Shaw went so far as to complain that his schooling interfered with his education.

There are many agents which contribute towards the education of a child. To name only the most significant influences, as far as the average child is concerned, there is the family background, upbringing and training; there is the Church, if the child has the advantage of being brought up under its pastoral care; there is the school.

These are not the only influences, however. There is the "milieu" in which the sensitive life moves from childhood into maturity—the milling, noisy, jostling, narrow, back street of the industrial town, the lane filled with the scents of the country side, but out of touch with cultural activity, the gracious scholarly home with its well-stocked shelves of books, the newly prosperous home where money has introduced almost every labour-saving device but has failed to bring taste.

And, if all these influences might be compounded under the general title of "nurture," there is yet that powerful unseen force, referred to by the older psychologist as "nature"—these endowments with which each child is born, powerful elements in his final make-up, so that family characteristics of both physical and non-physical kinds are recognisable in members of the same family, generation after generation.

It has been the tradition of the wealthier classes in this country to send their children, particularly their sons to boarding school. Until fairly recently, the main instructors were the nanny, the preparatory school headmaster, the housemaster and finally, the university tutor. It was this pattern of education that caused a Chinese ambassador on a visit to one of our famous boarding schools to inquire what was the matter with the parents of these English that they had to hand over their training to someone else.

It has thus become almost a practice in this country, particularly as far as boys are concerned, to expect agents other than the parents to do most of the educating. As an example of this, until more recent years very few parents ever gave sex instruction to their children. This was the school's job if it was anybody's.

The same attitude is adopted in the great majority of homes as far as religious education is concerned. Only a small percentage exercise personal concern over the spiritual training of their children. Non-churchgoers themselves, they offer little encouragement for the child to attend church and thus the child's religious instruction is limited to the meagre pabulum which, under the 1944 Act, each school is required to provide.

This shifting of responsibility will not do. It seems necessary to emphasise the magisterial responsibility of the parents in matters pertaining to their children. There are, of course, the exceptions where by reason of health, poverty, family tension or break-up, or even be employment there has to be a certain amount of Parental abdication of responsibility, but the biblical conception seems to be that of the ultimacy of parantal duty in the education of the child. He may delegate to the expert, in school, in church, In a place of further education, but he, the parent does not step out of the picture. Indeed as the ultimate authority he needs to have a clear purpose before him.

What sort of person does he want his child to grow into? Some parents have never really thought this matter out. The child is sent to the school round the corner and when he leaves father knows no more about it or its standards than when the child entered; or, at the other end of the social scale, John is "down for" Shertonbury, just because father went there. And to Shertonbury he goes.

Now the Christian parent has always had a clear intention. Throughout the history of the Church, his own personal obligation in the matter of the education of his children has been consistently emphasised. Wrote Clement: Let our children partake of the training that is in Christ. Polycarp was even more explicit: Teach your wives to train up their children in the knowledge and fear of God.

The Christian parent today, inspite of a different context, has a similar outlook. The child is God's gift to him; he is still—even in the age of a Welfare State—a solemn trust. The parental duty is clear; in spite of sacrifices that may be involved in terms of time, money, personal interests, he must try to ensure that the child is trained up in the way he should go, to the fulfilment of the whole person, for the service of others, to the glory of God.

In the earlier years, the Christian home itself, with its love and discipline, its opportunities for self-expression and also for self-control, for receiving and also for giving, with its rhythmic pattern, provides the congenial atmosphere for the growing young life. Here may well be formed the standards, both moral and artistic, which may later develop into a love of the good and the beautiful, in nature, in art, in literature. In such a home the inquiring mind develops fast, so that soon the specialist is required

And so the child moves off into the larger world—to school, to Sunday school, to church; to the youth club, the Scout troop, to the technical college, to the university. But, although the specialist is now employed, the parent is still the responsible agent. The child's life is not a bit of home plus a bit of school plus a bit of church plus a bit belonging to this or that; As far as possib[le] these are all co-ordinating factors, operating under t[he]

(continued on page 10)

Printed and published by N. M. Abraham B. A. at the Malayala Manorama Press, Kottayam